

# പുരാണപരിചയം

[ഹിന്ദുപുരാണങ്ങളെപ്പററി ഗവേഷണ
പ്രധാനമായ ചില പഠനങ്ങൾ]

ഗ്രന്ഥകർത്താവ്:—
**പ്രൊ. പി. ആർ. നായർ**
സായീസദൻ
തവനൂർ—679 573.

രണ്ടാം പതിപ്പ്—1990.

പ്രകാശനം:—
"**ധർമ്മകാഹളം**" തവനൂർ.

 **വില 8-00**

# ശുദ്ധിപത്രം

സദയം തിരുത്തി വായിക്കുക

| വശം | വരി | വായിക്കേണ്ടതു് |
|---|---|---|
| 1 | അവസാനത്തേതു് | 'വേദ' |
| 11 | 25 | 'മിത്തും' |
| 12 | 23 | 'പ്രാചീനതമ' |
| 15 | 12 | 'അനാക്രാന്ത' |
| 17 | 11 | 'ബൃഹത്സംഹിത |
| | 26 | 'ദഘുവും' |
| 25 | 12 | 'അപവദി' |
| 26 | 26 | 'ജീവേമ ശരദഃ' |
| 31 | 6 | 'സ്സവിതൈവാഹനി' |
| ,, | 8 | 'ആദിത്യ' |
| 47 | 10 | 'നൃസിംഹപുരാണ' |
| ,, | 15 | 'സംബന്ധിച്ചുള്ള' |
| 48 | 17 | 'കഥകളും' |
| 52 | 16 | 'വിദ്ദർബുധാഃ' |



ധർമ്മകാഹളം പ്രസിദ്ധീകരണം

# പുരാണപരിചയം

(ഹിന്ദുപുരാണങ്ങളെപ്പററി ആധികാരികവും
സമഗ്രവുമായ ഒരു പഠനം

ഗ്രന്ഥകർത്താവ്
**പ്രൊ. പി. ആർ. നായർ**
സായീസദൻ,
തവനൂർ–679 573.

പ്രകാശനം
**"ധർമ്മകാഹളം"**, തവനൂർ.

രണ്ടാം പതിപ്പ് ജനുവരി 1990.

# മുഖവുര

നന്നേ ചെറുപ്പത്തിൽ തന്നെ അച്ഛനമ്മമാരും പുരാണം വായിക്കാൻ എന്നെ പ്രേരിപ്പിച്ചിരുന്നു. അതുകൊണ്ടാവാം എനിക്ക് പുരാണ കൃതികളോട് കൂടുതൽ ആഭിമുഖ്യമുണ്ടായത്. ദുർലഭങ്ങളായ പുരാണഗ്രന്ഥങ്ങളിൽ പലതും വായിച്ചു മനസ്സിലാക്കാനുള്ള ആഗ്രഹം സഫലമായിട്ടുണ്ടെന്ന് ഇന്നും പറഞ്ഞുകൂടാ. അല്പ. സംസ്കൃതജ്ഞാനമുള്ളതുകൊണ്ട് അക്കാര്യം നിർവഹിക്കാൻ ശ്രമിച്ചു വരികയുമാണ്.

പുരാണപഠനത്തോടൊപ്പം അവയെപ്പററിയുള്ള ഗവേഷണ ഗ്രന്ഥങ്ങളിലും അഭിനിവേശം ജനിച്ചു. പലരുടെയും വിമർശനങ്ങളും "പരിചയ"ങ്ങളും വായിച്ചു. കിട്ടിയ അറിവുകൾ ശേഖരിക്കയും ചെയ്തു.

1970-ൽ ആ അറിവുകൾ സമാഹരിച്ച് "പുരാണങ്ങളെക്കുറിച്ചൊരു മുഖവുര" എന്ന ശീർഷകത്തിൽ ഏതാനും ലേഖനങ്ങൾ പ്രസിദ്ധപ്പെടുത്തിയിരുന്നു. (കേസരി) നിർഭാഗ്യവശാൽ അതു സൂക്ഷിച്ചു വയ്ക്കാനിടയായില്ല. ഓർമ്മക്കുറിപ്പുകൾ കൈവശമുണ്ടായിരുന്നതുകൊണ്ട് വീണ്ടും എഴുതിയതാണ് ഈ "പുരാണപരിചയം". ഒരു വ്യാഴവട്ടത്തിന്റെ പരിഷ്കാരവും പരിവർത്തനവും ഈ പുതിയ ലേഖനങ്ങളിൽ കണ്ടേക്കും. മൗലികമായ കാഴ്ചപ്പാടിന് മാററം വരാനിടയില്ലല്ലോ.

പുരാണങ്ങളെ അപവദിക്കയും പുറന്തള്ളുകയും ചെയ്യു ന്ന ആധുനികന്മാരിൽ ആർക്കെങ്കിലും എന്റെ ലേഖനവ്യ വസായംകൊണ്ട് വല്ല ഉത്തേജനവുമുണ്ടായാൽ അതൊരു ഭാഗ്യമായി ഞാൻ കരുതും. അവരെ വ്യാസ പരാശരാദി മുനീശ്വരന്മാർ അനുഗ്രഹിക്കുകയും ചെയ്യും.

ഇതിലെ അഭിപ്രായങ്ങളോടു യോജിക്കുന്നവരും വി യോജിക്കുന്നവരുമുണ്ടാകും. രണ്ടു കൂട്ടരോടും എനിക്കു കൃത ജ്ഞതയുണ്ട്. അവക്ക് എന്തെങ്കിലും സ്വയം കണ്ടെ ത്താൻ'' കഴിയുമെന്നുള്ള ചാരിതാൎത്ഥ്യവുമുണ്ട്.

''അമ്മേ, ശരണം'' എന്നു കീൎത്തിച്ചുകൊണ്ട്, ഈകൃ തി സദ്ഗുരുപാദങ്ങളിൽ സമൎപ്പിക്കട്ടെ.

തവനൂർ
12-6-83

പ്രൊ. പി. ആർ. നായർ



# അവതാരിക

അസ്മദന്തേവാസി ശ്രീ. പി. ആർ. നായരെഴുതിയ 'പുരാണപരിചയം' എന്ന ലഘുഗ്രന്ഥം ഞാൻ വായിച്ചു. പുരാണങ്ങളെക്കുറിച്ച് ഇതുപോലെയുള്ള ഒരു ഗ്രന്ഥം മലയാളഭാഷയിൽ ഇതുവരെയും എനിക്കു കാണാൻ കഴിഞ്ഞിട്ടില്ല. എഴുമറ്റൂർ ശ്രീ പരമഭട്ടാരാശ്രമത്തിൽ എന്റെ കൂടെ സംസ്കൃതം പഠിച്ചിരുന്നകാലത്തുതന്നെ ശ്രീ. പി. ആർ. നായർക്ക് പുരാണേതിഹാസങ്ങളുടെ പഠനത്തിൽ വളരെ താത്പര്യവും അതിലെ പ്രതിപാദ്യവിഷയങ്ങളിൽ പലതിലും ആശങ്കയും ഉണ്ടായിരുന്നതായി ഞാൻ ഓർക്കുന്നു. പതിനഞ്ചോ പതിനാറോ വയസ്സുള്ള കാലമാണതു്. അന്നത്തെ താത്പര്യവും ആശങ്കകളും ശ്രീ. നായരെ പുരാണാർത്ഥഗവേഷണത്തിലേക്കു പ്രേരിപ്പിച്ചുകാണുമെന്നു ഞാൻ വിശ്വസിക്കുന്നു.

ഭാരതീയ സാഹിത്യത്തിൽ പുരാണ പ്രസ്ഥാനത്തിനു മാന്യമായ ഒരു സ്ഥാനമാണുള്ളതു്. കലകളുടെയും ജ്ഞാനവിജ്ഞാനങ്ങളുടെയും ഭണ്ഡാരങ്ങളാണു പുരാണങ്ങൾ. "ഭാരതീയരുടെ ധാർമ്മികവും ദാർശനികവും ഐതിഹാസികവും വൈയക്തികവും സാമാജികവും രാജനീതികവുമായ സംസ്കൃതിയുടെ ലോകസമ്മതമായ വിശ്വകോശമാണു് പുരാണ" മെന്നു സുപ്രസിദ്ധ പുരാണഗവേഷകനായ ഡോ. അ. ദ. പുസാൾക്കർ രേഖപ്പെടുത്തിയിട്ടുണ്ടു്. പുരാണ ശബ്ദത്തിന്റെ അർത്ഥവും ലക്ഷണവുമെല്ലാം ഈ ഗ്രന്ഥത്തിൽ പ്രതിപാദിച്ചിട്ടുണ്ടു്. സാമാന്യജനങ്ങൾ വേ

ഭൗതികവും പുരാണത്തിനാണ് പ്രാമാണ്യം നല്കിയിരിക്കുന്നത്. ആദ്ധ്യാത്മികവും ദൈവികവും ലൗകികവുമായ വിജ്ഞാനം സമ്പാദിച്ച് തദനുസാരികളായ സാധനകൾ ചെയ്ത് പുരുഷാർത്ഥങ്ങൾ നേടാനുള്ള വിവിധ മാർഗ്ഗങ്ങൾ പുരാണങ്ങളിൽ കാണിച്ചിട്ടുണ്ട്. ആ മാർഗ്ഗങ്ങളിൽ ഏതിലെങ്കിലും സഞ്ചരിക്കുന്നമനുഷ്യന്ന അഭ്യുദയവും നിഃശ്രേയസവും കൈവരിക്കുവാൻ പ്രയാസമില്ല. മനുഷ്യജീവിതത്തിന്റെ പരമലക്ഷ്യമതാണല്ലോ. എന്നാൽ പുരാണങ്ങളിൽ വർണ്ണിക്കപ്പെട്ടിട്ടുള്ള അലൗകികങ്ങളായ പല വിഷയങ്ങളെക്കുറിച്ചും ഇന്നത്തെ അഭ്യസ്തവിദ്യരായ ജനങ്ങൾക്ക എതിരഭിപ്രായമാണുള്ളത്. അതുകൊണ്ടു യുവജനങ്ങളുടെ ഇടയിൽ പുരാണപഠിതാക്കൾ കുറഞ്ഞുവരികയാണ്. അദ്ഭുതകഥകൾ വർണ്ണിച്ചു മൂഢജനങ്ങളെ ഈശ്വരവിശ്വാസികളാക്കിത്തീർക്കുവാൻ വേണ്ടി രചിക്കപ്പെട്ടിട്ടുള്ള ഗ്രന്ഥങ്ങളാണു പുരാണങ്ങളെന്നത്രേ യുക്തിവാദികളായ അവരുടെ അഭിപ്രായം. എന്നാൽ പാശ്ചാത്യരും പൗരസ്ത്യരുമായ പല പണ്ഡിതന്മാരും പുരാണങ്ങൾ പഠിച്ചും അവയിൽ വർണ്ണിക്കപ്പെട്ടിട്ടുള്ള വിഷയങ്ങളെക്കുറിച്ചു ഗവേഷണം ചെയ്തും അവയുടെ യാഥാർത്ഥ്യം മനസ്സിലാക്കി പുരാണമാഹാത്മ്യം പ്രഖ്യാപിച്ചിട്ടുണ്ട്

> ഋഷീണാം ഭാരതീ ഭാതി സരളാ ഗഹനാന്തരാ
> ധീരാസ്തത്തത്ത്വമൃച്ഛന്തി മുഹ്യന്തി പ്രാകൃതാ ജനാഃ

എന്ന ആപ്തവാക്യം പുരാണങ്ങളെ സംബന്ധിച്ചിടത്തോളം എത്രയോ പരമാർത്ഥമാണ്. പുരാണങ്ങളുടെ പ്രണേതാക്കൾ ഋഷീശ്വരന്മാരാണ്. അവരുടെ വാക്കുകൾ വളരെ സരളങ്ങളായി തോന്നും എങ്കിലും ആ വാക്കുകളിലടങ്ങി-

യിരിക്കുന്ന അർത്ഥം ഗ്രഹിക്കാൻ വളരെ പ്രയാസമാണ്. എന്നാൽ ശ്രദ്ധാലുക്കളും ബുദ്ധിമാന്മാരുമായ പണ്ഡിതന്മാർ പുരാണങ്ങളുടെ യഥാർത്ഥമായ അർത്ഥം ഗ്രഹിക്കുന്നു. പ്രാകൃത ജനങ്ങളോ, മോഹിച്ചു പോകുന്നു. പുരാണാർത്ഥങ്ങളിലുള്ള തെററിദ്ധാരണ നീക്കുവാൻ പല പണ്ഡിതന്മാരും പല വിധത്തിൽ ശ്രമിച്ചിട്ടുണ്ട്. അവരിൽ ചില പണ്ഡിതന്മാർ പുരാണ കഥാപാത്രങ്ങളെ വേദാന്ത തത്ത്വങ്ങളായും, മററു ചിലർ യോഗതത്ത്വങ്ങളായും, വേറെ ചിലർ ഭഗവാൻെറ ലീലാവിശേഷങ്ങളായും വ്യാഖ്യാനിക്കുന്നു. എന്നാൽ പ്രൊഫ. പി. ആർ. നായരാകട്ടെ, പുരാണങ്ങളുടെ മാഹാത്മ്യം പ്രമാണസഹിതം എടുത്തുകാണിച്ച് അവയിൽ പ്രതിപാദിച്ചിട്ടുള്ള വിഷയങ്ങളിൽ ഉണ്ടായിട്ടുള്ള തെററിദ്ധാരണകൾ നീക്കി അവയെ സാധാരണ ജനങ്ങൾക്കു വിവരിച്ചു കൊടുക്കുവാനാണു ശ്രമിച്ചിട്ടുള്ളത്. പണ്ഡിതനായ പ്രൊ. നായരുടെ ഈ ശ്രമം ഏറെക്കുറെ ഫലിച്ചിട്ടുണ്ടെന്നു പറയുവാൻ എനിക്കു സന്തോഷമുണ്ട്. ഋഷിമാർ ആവിഷ്കരിച്ചിട്ടുള്ള തത്ത്വങ്ങളും ആധുനിക ശാസ്ത്രജ്ഞന്മാർ തെളിയിച്ചിട്ടുള്ള തത്ത്വങ്ങളും തമ്മിൽ സമന്വയിപ്പിക്കുവാനുള്ള ശ്രീ. പി. ആറിൻെറ ശ്രമങ്ങൾ സ്വാഗതാർഹങ്ങളാണ്. പുരാണഭക്തന്മാരായ സാമാന്യജനങ്ങൾക്കും യുക്തിവാദികളായ പുരാണവിമർശകർക്കും ഈ ''പുരാണപരിചയം'' വളരെ പ്രയോജനപ്പെടുമെന്നു ഞാൻ വിശ്വസിക്കുന്നു. ഇതുപോലെയുള്ള ഗ്രന്ഥങ്ങളെഴുതി ഭാരതീയ സംസ്കാരത്തിൻെറ മഹാത്മ്യവും ആസ്തിക്യബുദ്ധിയും മാനവഹൃദയത്തിലുറപ്പിക്കുന്നതിനു് ശ്രീ. നായർ ശ്രമിക്കേണ്ടതാണ്. അതിനു ഭഗവാൻ പരമേശ്വരൻ അദ്ദേഹത്തെ അനുഗ്രഹിക്കുമാറാകട്ടെ. ഈ ഗ്രന്ഥത്തിനു പ്രചുരപ്രചാരവും ഗ്രന്ഥകാരനു സത്കീർത്തി

ര്യം ഉണ്ടാകട്ടെ എന്നു് ആശംസിച്ചുകൊണ്ടു ഭക്തജനങ്ങളുടെ മുമ്പിൽ "പുരാണപരിചയം" എന്ന ഈ ഗ്രന്ഥം ഞാൻ അവതരിപ്പിച്ചുകൊള്ളുന്നു.

എന്നു്, ക്ഷേമാശംസി

**വിദ്യാനന്ദതീർത്ഥപാദസ്വാമി**

ശ്രീ തീർത്ഥപാദാശ്രമം.

തീർത്ഥപാദപുരം,

കോട്ടയം, 10-9-1983



# പുരാണ പരിചയം

## അദ്ധ്യായം ഒന്ന്

**ആമുഖം**

ഹിന്ദുപുരാണങ്ങളെക്കുറിച്ച് അടിസ്ഥാനരഹിതങ്ങളായ ധാരണകൾ പലതും നിലവിലുണ്ട്. കെട്ടുകഥകളും ചരിത്രവാസ്തവങ്ങളും ഇടകലർത്തി സുദീർഘമായി ഉപന്യസിക്കപ്പെട്ടിട്ടുള്ള അനേകം ഗ്രന്ഥങ്ങളാണ് ഈ പരമ്പരയിലുള്ളത്. "പതിനെട്ടു പുരാണങ്ങളെ"ന്ന് പൊതുവിൽ പറയുമെങ്കിലും പുരാണസ്വഭാവമുള്ള കൃതികളുടെ എണ്ണം അതിലെത്രയോ അധികമാണ്. അവ ഹിന്ദുധർമ്മത്തിന്റെ ഭാരതീയ ദർശനങ്ങളുടെയും വിവിധവശങ്ങൾ വിവരിച്ചു തരുന്നവയുമാണ്. ഓരോന്നും ഓരോ വിജ്ഞാനകോശമാണെന്നു ചുരുക്കിപ്പറയാം. വെറും കഥാപുസ്തകങ്ങളോ ചരിത്രഗ്രന്ഥങ്ങളോ ആയി അവയെ വിലയിരുത്തുന്നത് അനർത്ഥകരമായ അസംബന്ധമായിരിക്കും. ഗഹന വിഷയങ്ങളെപ്പററി സൂക്ഷ്മമായി പഠിച്ചിരുന്ന നമ്മുടെ പൂർവ്വികന്മാർ നേരമ്പോക്കിനോ പ്രശസ്തിക്കോ വേണ്ടി ഇത്രയേറെ പണിപ്പെട്ടതായി വിശ്വസിക്കാൻ പാടില്ല. ഈ അടിസ്ഥാനത്തിൽ പുരാണങ്ങളെപ്പററി ഒരു സാമാന്യപരിചയമെങ്കിലും ഉണ്ടാവുകയെന്നതാണ് ഈ പ്രബന്ധസംഗ്രഹം കൊണ്ടുദ്ദേശിക്കുന്നത്.

ഭാരതീയ ദർശനങ്ങളുടെയും ധർമ്മശാസ്ത്രങ്ങളുടെയും ആധാരശില വേദങ്ങളാകുന്നു. അവ എല്ലാവർക്കും ഒരുപോലെ പഠിക്കാവുന്ന നിലയിലല്ല രചിക്കപ്പെട്ടത്. ശ്രൌതവും സ്മാർത്തവുമായ പല നിരോധങ്ങളും വേദപഠ

നത്തിൻണ്ടു്. ശാസ്ത്രഗൌരവത്തിനു് അധികാരിനിർണ്ണയം വേണ്ടെന്നുപറയുന്നതു ശരിയല്ല. എന്നാൽ 'വേദം കേട്ട ശൂദ്രൻെറ കാതിൽ ഈയമുരുക്കി ഒഴിക്കണ'മെന്നു പറഞ്ഞ ജാതിബ്രാഹ്മണൻെറ വാദം അംഗീകരിക്കുന്നുവെന്നർത്ഥമാക്കരുതു്. തപഃസ്വാധ്യായസമ്പന്നരായ ശിഷ്യന്മാർക്കു് ഗുരുമുഖത്തു നിന്നു കിട്ടേണ്ട ഉപദേശങ്ങളാകയാൽ വേദാദികഠം സർവസാധാരണമായ അധ്യയനവിഷയമാക്കിയില്ലെന്നേ ഉള്ളു. ഇതിനു പരിഹാരമെന്ന നിലയിൽ വേദസമ്മതങ്ങളായ ആശയങ്ങഠംക്കു് ജനമദ്ധ്യത്തിൽ പ്രചാരം നൽകുകയെന്ന ലക്ഷ്യത്തിലാണു് പുരാണങ്ങഠം രചിക്കപ്പെട്ടതു്. അതിനു സ്വീകരിച്ച മാദ്ധ്യമങ്ങഠം കാവ്യപദ്ധതിയിലുള്ള കഥാനുകഥനമായിരുന്നു. ഇക്കാര്യം എല്ലാ പുരാണങ്ങളിലും വ്യക്തമാക്കിയിട്ടുണ്ടു്.

വിശാലഭാരതത്തിലെ ആചാരാനുഷ്ഠാനങ്ങഠംക്കും വിശ്വാസങ്ങഠംക്കും പ്രാദേശികമായി അന്തരങ്ങളുണ്ടു്. അവയിലെ അനുസ്യൂതമായ ആശയധാര മിക്കവാറും ഒന്നു തന്നെ ഇതുമൂലം പുരാണസഞ്ചയത്തിനും വ്യത്യസ്തഭാവങ്ങളുണ്ടാകും. പക്ഷാന്തരവിമർശങ്ങളും അവയിൽ കാണും. എന്നിരുന്നാലും മൂലപ്രമാണത്തിൽ നിന്നു വിട്ടു നില്ക്കുന്നില്ലെന്നുള്ള വസ്തുത എടുത്തു പറയുവാനാഗ്രഹിക്കുന്നു.

വേദാധികാരം ഭൂരിപക്ഷത്തിനുമില്ലെന്നിരിക്കെ വേദാധിഷ്ഠിതങ്ങളായ പുരാണേതിഹാസങ്ങഠം ആക്കും നിഷേധിച്ചിരുന്നില്ല. സാധാരണ ജനങ്ങളുടെ ഭൗതികവും ആത്മീയവുമായ ഉന്നതിക്കുതകുമാറു് ജ്ഞാനവിജ്ഞാനങ്ങഠം വിതരണം ചെയ്യുകയാണു് പുരാണകർത്താക്കഠം ചെയ്തതു്. വേദം വ്യസിച്ച ആഠം (വ്യാസൻ) തന്നെയാണു് പുരാണകർത്താവെന്നും ധരിക്കേണ്ടതുണ്ടു്. മതഭേ

ദമുണ്ടെങ്കിലും അഭിജ്ഞരായ ആചാര്യന്മാർതന്നെയാണ് അനഭിജ്ഞൎക്കുവേണ്ടി ഇത്തരം ഗ്രന്ഥങ്ങളെഴുതിയതെന്നു സമ്മതിക്കാതെ വയ്യ.

സാമാന്യതലത്തിലെ പഠിതാക്കളോ ശ്രോതാക്കളോ പണ്ഡിതന്മാരും ചിന്തകരുമാകാനിടയില്ല. ഇന്നും അതാണനുഭവം. അവർ പുരാണകഥകൾ കേൾക്കും. ഓരോ കഥയുടെയും. അടിസ്ഥാന തത്ത്വം തേടിപ്പിടിച്ച് യാഥാൎത്ഥ്യം നിൎണ്ണയിക്കുവാൻ അവർക്കത്ര എളുപ്പമല്ല. അക്കൂട്ടൎക്കു യുക്തിവാദവും തത്ത്വജ്ഞാനവും സുപരിചിതമാവില്ല. അതുകൊണ്ട് പുരാണങ്ങളിലെ ആഖ്യാനകങ്ങളിൽ യുക്തിബന്ധം സഹജധൎമ്മമല്ലെന്നും സ്മരിക്കേണ്ടതുണ്ട്.

ഉള്ളടക്കം അതേപടി കൈക്കൊള്ളുക, അതിലെ സാരോപദേശം സ്വീകരിക്കുക ഇത്രയുമാണ് ഒരു പുരാണ ശ്രോതാവിൽനിന്ന് മിക്കവാറും പ്രതീക്ഷിക്കാവുന്നത്. അതിൽക്കവിഞ്ഞ അന്വേഷണം ഉയൎന്ന അധികാരികൾക്കുള്ളതാണ്. അതവർ മററുതരത്തിൽ നേടുകയും ചെയ്യും.

ഒരു ചെറിയ ഉദാഹരണത്തിലൂടെ ഈ വസ്തുത വിശദമാക്കാം— ജലന്ധരാസുരന്റെ കഥ പുരാണത്തിലുണ്ട്. അയാളുടെ പത്നിയായിരുന്നു, വൃന്ദ. ചാരിത്രവതിയായ വൃന്ദയുടെ സങ്കല്പശക്തിയാൽ ജലന്ധരൻ അജയ്യനായി. ദേവന്മാരുടെ ഹിതം സംരക്ഷിക്കുന്ന പതിവുകാരനാണ് വിഷ്ണു. അദ്ദേഹം മായാവിയായി വന്ന് വൃന്ദയെ വഞ്ചിച്ചു. ആ നിമിഷത്തിൽ ദേവന്മാർ ജലന്ധരനെ വധിക്കുകയും ചെയ്തു. കഥ ഇത്രയും വായിക്കുന്ന ഒരാൾ വിഷ്ണുവിന്റെ പക്ഷപാതത്തെപ്പററിയാവും ശങ്കിക്കുക. എ

ങ്കിൽ, പുരാണസാധകനല്ല ആ മനുഷ്യനെന്നു തീച്ച്. തന്നെ വഞ്ചിച്ച വിഷ്ണുവിനുപോലും ജന്മാന്തരദുരിതം സംഭവിക്കട്ടെയെന്ന് വൃന്ദ ശപിച്ചു. എന്നിട്ടാണയാരം ശരീരത്യാഗം ചെയ്തത്. ഇതുകൂടി വായിക്കുമ്പോരം ശങ്കയുടെ മറുവശം കണ്ടെത്തുന്നു. രണ്ടുമൂന്നു സംഗതികളാണ് വൃന്ദയുടെ കഥയിൽ തുടിച്ചു നില്ക്കുന്നത്. ഒന്ന്, പാതിവ്രത്യം അജയ്യമായ ശക്തിയാണ്. രണ്ട്, അറിയാതെപോലും അപകഷ്ം നേരിടരുത്. മൂന്ന്, ദിവ്യന്മാരായാലും കുററത്തിനു ശിക്ഷയുണ്ട്. രാമാവതാരകാലത്ത് ഭാര്യ നിമിത്തം നിതാന്ത ദുഃഖിതനായ രാമൻ വൃന്ദയുടെ ശാപപാത്രമായിരുന്നുവെന്ന കഥ കൂട്ടിച്ചേക്കുമ്പോരം ഈ ആശയം പുഷ്ടിപ്പെടുന്നു.

ഇത്തരം കഥകളിൽ ആശയം ഉറപ്പിക്കലല്ലാതെ ''ആരു പറയുന്നു, എന്തു പറയുന്നു'' എന്നോ ''ശരിയേത് തെറേറത്'' എന്നോ ആശങ്കകരംക്ക മറുപടി പറയുവാൻ പുരാണ കാഥികനു സന്ദർഭമില്ല. ഇത് സാർവത്രികമായി പരിഗണിക്കേണ്ട വിഷയമാണ്.

ചന്ദ്രവംശത്തിലെ യയാതി രാജാവിന്റെ ചരിത്രമെടുത്തു നോക്കു. തന്റെ വാദ്ധക്യം മക്കളിലാരെങ്കിലും കൈമാറണമെന്നായിരുന്നു രാജാവിന്റെ മോഹം. യൗവ്വനവും വാദ്ധക്യവുമൊക്കെ ലഘുവായി കൈമാറാവുന്ന ജംഗമ വസ്തുവല്ലെന്ന് ഏതു പാമരനുമറിയാം. രാജാവിന്റെ ഇംഗിതമനുസരിച്ച് പുരുവെന്ന വത്സലപുത്രൻ ആ കൈമാററമംഗീകരിച്ചു. അയാരം ആയിരത്താണ്ടു പടുവൃദ്ധനായും പിതാവ് യുവാവായും കഴിഞ്ഞു കൂടി. ഇത്രയും വായിച്ചു കഴിയുമ്പോരം കഥയുടെ വിശ്വാസ്യത നഷ്ടപ്പെടുന്നതിലത്ഭുതമില്ല. ഇതറിയാതെയാണോ പുരാ

ണമിത്രയുമെഴുതിയത്? തീച്ച്യയായും അറിഞ്ഞുകൊണ്ട തന്നെയാണ്. കാരണമുണ്ട്, ശ്രോതാവിന്ന കിട്ടേണ്ട ത് ഉപദേശമാണ്. അതുകിട്ടിയാൽ അയാാം സംതൃപ്ത നായി. ഇതാ നോക്കു— അതിമോഹം അനാശാസ്യമായ അവസ്ഥയിലേക്ക നമ്മെ നയിക്കുന്നു. അത് ദുരിതങ്ങ ളെ ക്ഷണിച്ചുവരുത്തുന്നു. ജന്മാന്തരങ്ങളോളം സംക്രമി ക്കുന്നതാണ് വിഷയവാസന. അതു വിവേകത്തെ ഗ്ര സിക്കുന്നു. കണ്ടില്ലേ യയാതിയുടെ ഗതി? പൂരുവിൻെറ ത്യാഗം സ്വജീവിതംകൊണ്ടുപോലും പിതൃ ഹൃദയത്തെ തപ്പിക്കകയെന്ന കർമ്മത്തിലൂടെ ശ്ലാഘ്യവും സുരഭിലവുമാ കുന്നുണ്ട്. ഇങ്ങിനെ പുരാണങ്ങളുടെ ഉപദേശരീതി സൗഹൃദത്തിൻെറ അടുത്ത ബന്ധങ്ങളിലാണ്. വേദോ പനിഷത്തുകളുടെ കർശനമായ വിധി നിഷേധങ്ങളിലല്ലതാനും.

ഇന്നു പലരും മററുതരത്തിലാണു പുരാണങ്ങളും കൈ കാര്യം ചെയ്യുന്നതു്. ഇതിനു കാരണങ്ങളില്ലാതില്ല ഒന്നാ മതായി പശ്ചാത്യസമ്പർക്കത്തിൽ നിന്നു കിട്ടിയ ''മിഥോളജി''യെന്ന വാദം. സായിപ്പിൻെറ Myth-ഉം പുരാണവും തമ്മിലന്തരമുണ്ട്. ''പുരാഭവം പുരാണം'' (പണ്ടുണ്ടായതു പുരാണം) എന്നും ''പുരാ അപിനവം'' (പഴയതെങ്കിലും പുതിയതു്) എന്നും പുരാണപദത്തിന ർത്ഥം പറഞ്ഞുവരുന്നു. നവ നവങ്ങളായ സത്യങ്ങളെ കാ ലികവും പ്രാദേശികവുമായ പരിഷ്ക്കാരങ്ങളോടുകൂടി പ്രദർ ശിപ്പിക്കകയെന്ന സമ്പ്രദായവും വെറും കഥാഗ്രന്ഥമായി അവതരിപ്പിച്ച ''മിത്തു,'' തമ്മിൽ ബന്ധമേ ഇല്ല തെററി ദ്ധാരണ കൊണ്ടുണ്ടായ സങ്കല്പദോഷമാണിതിലുള്ളതു്. രണ്ടാമത്തു് പൗർവ്വാപര്യക്രമത്തിൽ പുരാണഗ്രന്ഥങ്ങൾ പഠിക്കുന്നില്ലെന്നുള്ള കാര്യമാണ്. ഭാഷ വശമില്ല; ശി

ലിക്കാനുള്ള ക്ഷമയില്ല; ചിന്തിക്കാനുള്ള സമയവുമില്ല. സർവ്വോപരി ഹിന്ദുധർമ്മത്തിന്റെ മൂലതത്ത്വങ്ങൾ വിസ്മരിക്കപ്പെടുകയും ചെയ്തിരിക്കുന്നു. പുരാണേതിഹാസങ്ങളോടുള്ള അവഗണനയ്ക്കു മുഖ്യകാരണം മറെറാന്നാകാനിടയില്ല. നമ്മുടെ ഗ്രന്ഥദൌർലഭ്യമാണ് മറെറാരു കാരണം കേരളത്തിൽത്തന്നെ പുരാണങ്ങൾ മുഴുവനും സംഗ്രഹിച്ചിട്ടുള്ള ഒരു ഗ്രന്ഥാലയം പോലുമില്ല. രണ്ടോ നാലോ പണ്ഡിതന്മാർ അവ തേടിപ്പിടിച്ചു സൂക്ഷിച്ചിട്ടുണ്ടാകും. ആവശ്യക്കാരന് കിട്ടാവുന്നതരത്തിൽ ഒരു മതഗ്രന്ഥശേഖരം നമ്മുടെ നാട്ടിൽ ഇല്ലാതെ പോയതു് കഷ്ടാത് കഷ്ടമെന്നേ പറയേണ്ടതുള്ളു. നവീന വിദ്യാഭ്യാസത്തിൽ ഭൗതികലക്ഷ്യമാണു മുന്നിട്ടു നില്ക്കുന്നതു്. ശാസ്ത്രം ശാസ്ത്രത്തിന്റെ പര്യായമായി മാറിയിട്ടുണ്ടെന്നും തോന്നുന്നു. അദ്ധ്യാത്മദൃഷ്ടിയിൽ വേരുറച്ച പുരാണ സംഹിതകൾ വിസ്മൃതങ്ങളാവാൻ അതുമൊരു കാരണമാണ് ഇതിനെല്ലാം പുറമെ അജ്ഞതയും അല്പജ്ഞതയും നിമിത്തം അന്ധമായ അനുകരണഭ്രമം ഭാരതീയരെ ബാധിച്ചിരിക്കുന്നു. ഇംഗ്ലീഷിൽ പറഞ്ഞാൽ, അതും ഇംഗ്ലീഷുകാരൻ പറഞ്ഞാൽ അതു ശരിയെന്നു സമ്മതിക്കുന്നവരുണ്ട്. പാശ്ചാത്യവിദ്വാന്മാരുടെ മേൽവിലാസം നോക്കി പൗരസ്ത്യന്റെ സമ്പാദ്യങ്ങൾക്കു വിലയിരുത്തുന്ന സമ്പ്രദായക്കാരാണ് അഭ്യസ്തവിദ്യരിൽത്തന്നെ പലരും. ഇതെല്ലാം ചേർന്ന് പുരാണങ്ങളുടെ പ്രാചീനതമമായ വിശാലമണ്ഡലത്തിൽ കൂരിരുൾ ചാർത്തിയെന്നു ചുരുക്കിപ്പറയാം.

ശ്രദ്ധയോടെ പുരാണപരിശീലനം നടത്തുന്നവർക്ക് സദാചാരത്തിൽ രതിയും ദുരാചാരത്തിൽ വിരതിയും സംഭവിക്കുന്നു. അവർക്ക് പുരാണങ്ങളിൽ വിശ്വാസം ജനിക്കുന്നു. ഇതിൽനിന്ന് ശ്രദ്ധയും ഭക്തിയുമുണ്ടാകുന്നു.

രണ്ടും ജ്ഞാനമെന്ന പരമലക്ഷ്യത്തിലേയ്ക്കു് അവരെ നയിക്കുകയും ചെയ്യുന്നു.

ഇവിടെ ഒരു സന്ദേഹം ചിലക്കുണ്ടു്. പുരാണങ്ങൾ അന്ധവിശ്വാസത്തെ പോഷിപ്പിക്കുകയല്ലേ എന്നു്. തീർച്ചയായും അതല്ല. അവയിൽ ആവിഷ്കരിച്ചിരിക്കുന്ന പ്രക്രിയ മനസ്സിലാകുന്നില്ലെന്നാണു് ഇതിനർത്ഥം. അല്പ ജ്ഞാനമാണല്ലോ, അന്ധവിശ്വാസത്തിനു ബീജം. അതു മാറണമെങ്കിൽ പുരാണനിർമ്മിതിയിൽ അംഗീകരിച്ചിട്ടുള്ള സങ്കേതങ്ങൾ കൂടി മനസ്സിലായിരിക്കണം. ഏറെക്കുറെ അത്തരം സങ്കേതങ്ങൾ ഇനിയുള്ള അദ്ധ്യായങ്ങളിൽ വെളിപ്പെടുത്താനുദ്ദേശമുണ്ടു്. എന്നിട്ടാവാം അവസാന തീരുമാനം.

ഹിന്ദു പുരാണങ്ങളുടെ മഹത്വം എങ്ങിനെയാണു വാഴ്ത്തുക! സംസ്കാരസ്രോതസ്സുകൾ, വിജ്ഞാനഖനികൾ അനുഭൂതികളുടെ നിറകുടങ്ങൾ ഇങ്ങിനെ എത്രകണ്ടു പ്രശംസിച്ചാലും മതിയാകാത്തവണ്ണം അവ അകവും പുറവും നിറഞ്ഞു നില്ക്കുന്നു. നമ്മുടെ ചരിത്ര പാരമ്പര്യത്തിലേക്കുള്ള കൈവിളക്കുകളും ആർഷഭാരതത്തിലേക്കുള്ള രാജപാതകളുമാണവ. ഇതിഹാസങ്ങൾ പുരാണങ്ങളെ ഉപജീവിച്ചിട്ടുണ്ടു്, വളരെ ശ്രദ്ധിച്ചുതന്നെ അവയിലെ കഥകൾ ഉദ്ധരിക്കപ്പെട്ടിട്ടുണ്ടു്. എന്നാൽ പുരാണങ്ങളുടെ മേന്മ ഇതിഹാസങ്ങൾക്കില്ല. കാരണം ഇതിഹാസങ്ങൾക്കു് ഉപദേശപരത മുഖ്യമാണു്. പുരാണങ്ങൾക്കാകട്ടെ സർവ്വങ്കഷമായ അദ്ധ്യാത്മപശ്ചാത്തലവും. ഇതിഹാസപുരാണങ്ങളെക്കൊണ്ടു് വേദാർത്ഥം വിശദമാക്കിക്കൊള്ളണമെന്നാണനുശാസനമെങ്കിലും പുരാണം കർമ്മകാണ്ഡത്തിനും ഇതിഹാസം ധർമ്മകാണ്ഡത്തിനും പ്രസക്തി നൽ

കിയിരിക്കുന്നു. രണ്ടിന്റേയും നിർവ്വഹണം ബ്രഹ്മാവബോധം തന്നെ.

നമ്മുടെ ചരിത്രകാരന്മാർക്ക് ചെറിയ നോട്ടപ്പിശക പററി. അവർ പുരാണേതിഹാസങ്ങളെ ചരിത്ര പരമായി വളച്ചൊടിച്ചു. പല കഥകാംക്കും ഉപകഥകാംക്കും സമീചീനമല്ലാത്ത അർത്ഥകല്പന നടത്തി. കഥാതന്തുക്കളെ കൂട്ടിയിണക്കി ആണ്ടും തീയതിയും സംഭവപരമ്പരയും ബന്ധിപ്പിക്കുന്ന കഠിനമായ പരിശ്രമം അവർ ചെയ്തു. ഫലം പരസ്പരവിരുദ്ധമായ നിഗമനങ്ങളിലെത്തുകയായിരുന്നുവെന്ന് നാമിന്നു സങ്കടപ്പെടുകയും ചെയ്യുന്നു.

രാമായണവും മഹാഭാരതവും ഹരിവംശവുമാണ് ഉപലബ്ധങ്ങളായ ഇതിഹാസങ്ങാം. ഇവയെ ഒഴിച്ചു നിത്തിയല്ലാതെ പുരാണങ്ങളിലേക്കു കടക്കരുതു്, പല കഥകാംക്കും അംഗാംഗിഭാവസങ്കരത്വം ഇല്ലെന്നില്ല. പക്ഷേ അവ പുരാണപാരമ്പര്യത്തിലല്ലെന്നേയുള്ളു.

പുരാണങ്ങളും ഇതിഹാസങ്ങളും വിഭിന്നശാഖകളാണ്. ഇതിഹാസങ്ങളിൽ സംക്രമിച്ചിരിക്കുന്ന പുരാണകഥകാംക്ക് സാരോപദേശകഥകളുടെ സ്ഥാനമേ ഉള്ളു. മറിച്ചു് പുരാണത്തിലാകട്ടെ അവയ്ക്കു് പരോക്ഷാർത്ഥപ്രതിപാദകത്വമെന്ന പ്രത്യേകതയുണ്ടു്. അതൊരു നിഗൂഢപദ്ധതിയാണു്. വംശം, വംശാനുചരിതം മുതലായവ വർണ്ണിക്കുന്നുണ്ടെങ്കിലും ചരിത്രമല്ല പുരാണവിഷയം. ഒരു ഉദാഹരണം പറയാം.

സൂര്യവംശം ചന്ദ്രവംശമെന്നു രണ്ടു പരമ്പരയുടെ ഗുണഗണങ്ങാം പുരാണങ്ങളിൽ പൊതുവെ വർണ്ണിച്ചു കാണുന്നു. സൂര്യനും ചന്ദ്രനും സന്തതിയെ ജനിപ്പിച്ച

വെന്നാണു കഥ. ഇതിലെ സൂര്യൻ അനന്തബ്രഹ്മാണ്ഡ ജ്യോതിസ്സും ചന്ദ്രൻ അതിന്റെ പ്രതിബിംബമായ അന്തഃകരണവുമാണെന്നു വരുമ്പോൾ പ്രതിപാദ്യം പാടേ മാറുന്നു. "സൂര്യ ആത്മാ ജഗതസ്ഥുഷശ്ച" (ചരാചരങ്ങളുടെ ആത്മാവ് സൂര്യൻ) എന്നും "ചന്ദ്രമാമനസോ ജാതഃ" (ചന്ദ്രൻ വിരാട് പുരുഷന്റെ മനസ്സിൽ നിന്നുളവായി) എന്നും ഘോഷിക്കുന്ന വേദത്തിന്റെ വിവരണശാഖയാണ് രണ്ടു വംശാവലിയുടെയും പരിണാമത്തിലൂടെ വിവരിക്കപ്പെടുന്നത്. ഇങ്ങനെ പലതും സമന്വയിപ്പിക്കുന്നു പുരാണത്തിൽ. ഖഗോള സിദ്ധാന്തങ്ങളും ഗ്രഹനക്ഷത്രാദി സ്ഥിതികളും ഭൗതിക ശാസ്ത്രങ്ങളുടെ അനാക്രാന്താമേഖലകളും വഴിച്ചു പോകുന്ന പരോക്ഷവാദം എത്ര രസകരവും ശ്രദ്ധേയവുമാണെന്ന് അങ്ങോട്ടു കടക്കുമ്പോഴല്ലേ അറിയൂ?

പാമരനായ ഒരു ഭക്തന് പരോക്ഷവിജ്ഞാനം നേടുക സാദ്ധ്യമല്ല. അവൻ സരളമായ വാക്യാർത്ഥം യഥാതഥമായി വിശ്വസിക്കും. നോക്കൂ—"കശ്യപന്റെ മകനായി സൂര്യൻ പിറന്നു. ത്വഷ്ടാവ് (ഒരു ബ്രാഹ്മണൻ) അയാളെ (സൂര്യനെ) ഒരു ചാണയിലുരച്ചുമിനുസപ്പെടുത്തി. കുറെ ചെറിയ തരികൾ അവന്നു ചുറ്റും ചിതറി വീണു. അവയത്രേ സൗരയൂഥത്തിലെ പരിവാരങ്ങൾ "എത്ര നല്ല കഥ! ഈ കഥ ബുദ്ധി കുറഞ്ഞവൻ വിശ്വസിക്കും. ബുദ്ധിമാനാകട്ടെ കെട്ടുകഥയായിക്കരുതും. എന്നാൽ ഉരുകി ജ്വലിച്ച സൂര്യമണ്ഡലത്തിൽനിന്ന് പ്രകൃതി പ്രചോദനയാൽ തെറിച്ചു പോയ അംശങ്ങളാണ് "സംകർഷണ" പ്രഭാവത്താൽ ഇന്നും സൂര്യനെ വലംവയ്ക്കുന്നതെന്ന് ഒരു ശാസ്ത്രപണ്ഡിതന്റെ വ്യാഖ്യാനം ബോദ്ധ്യപ്പെടുന്നതുവരെ ആ കഥയിലെ സംശയം നിലനില്ക്കുന്നുള്ളൂ.

അഗസ്ത്യമുനിയുടെ കഥകളിലേയ്ക്കു കടക്കാം. ഒരിക്കൽ അദ്ദേഹം കടൽ മുഴവൻ ഉള്ളംകൈയ്യിലാക്കി കുടിച്ചു കളഞ്ഞു. മറെറാരിക്കൽ വിന്ധ്യപർവ്വതത്തെ കാൽപ്പെരുവിരൽ കൊണ്ടു ഞെരിച്ചമർത്തി! അന്നദ്ദേഹം കൊടുത്ത താക്കീതനുസരിച്ച് വിന്ധ്യൻ പൊങ്ങാതെയും താഴാതെയും നില്ക്കുന്നു! ഈ കഥകൾ ഒരു മനുഷ്യന്റെ പരാക്രമത്തെ വർണ്ണിച്ചതാകുമോ? അഥവാ ദിവ്യത്വം വിളംബരം ചെയ്യാനുള്ള അതിശയോക്തി പ്രസരമാകുമോ? ഇതൊക്കെ എന്തെന്നും എന്തിനെന്നുമറിയുവാനാണ് പുരാണസങ്കേതങ്ങൾ മനസ്സിലാക്കണമെന്നു പറഞ്ഞത്. സൃഷ്ടിപ്രക്രിയയുടെ സാംഗോപാംഗരഹസ്യം കവിതാമയമായ ശൈലിയിൽ നിത്യനൂതനമായി ആവിഷ്കരിക്കുകയത്രേ ഇവിടെ ചെയ്തതു്. നമുക്ക് തൽക്കാലം ആ വിഷയം ഒഴിവാക്കി മുൻപോട്ടുപോകാം.

അഥർവ്വവേദത്തിൽ ഭൂമിയുടെ ഉദ്ഭവത്തെക്കുറിച്ചു പറയുമ്പോൾ— "അതു് (ഭൂമി) മുൻപ് എങ്ങിനെയിരുന്നു, ശാസ്ത്രജ്ഞൻ അതിനെ എങ്ങിനെ വിശകലനം ചെയ്തു. ഈ തത്വമറിയുന്നവനെ 'പുരാണവിത്തു്'' എന്നു പറയണമെന്നനുശാസിച്ചിട്ടുണ്ടു്. ഇതിൽ നിന്നനുമാനിക്കേണ്ടതു് പുരാണം സൃഷ്ടിവിദ്യയാണെന്നല്ലേ? വേദഭാഷ്യമെഴുതിയ സായണാചാര്യരും ദർശനവ്യാഖ്യാതാവായ ശ്രീശങ്കരനും പുരാണശബ്ദത്തിനു് ഇതേ ആശയം നൽകിയതായിത്തോന്നുന്നു. പുരാണങ്ങളിലെ മുഖ്യവിഷയം 'സർഗ്ഗ' (സൃഷ്ടി) മാണെന്നും സർഗ്ഗവർണ്ണനയില്ലാത്ത പുരാണമില്ലെന്നും അവർ സൂചിപ്പിക്കുന്നു.

പുരാണവും ചരിത്രവും തമ്മിൽ ഭേദമുണ്ടു്. ചരിത്രം വസ്തുസത്യത്തെ വിശകലനം ചെയ്തു് പാരമ്പര്യം തെളിയിക്കുമ്പോൾ പുരാണം സർഗ്ഗവിദ്യയെ പരോക്ഷമായി

വർണ്ണിക്കുന്നു. അത് സങ്കല്പ ചരിത്രങ്ങളെയാണ് പോഷിപ്പിക്കുന്നതെന്നു ധരിച്ചാൽ മതി. എന്നാൽ വംശാനുചരിതങ്ങളിൽ ചരിത്ര സത്യം തൊട്ടുതേച്ചിട്ടില്ലെന്നും മററും വാദിച്ചു കളയരുത്. മാനവചരിത്രം സൃഷ്ടി മുതലിങ്ങോട്ടുള്ളതാകയാൽ ചില പൊരുത്തങ്ങൾ കൂടാതെ കഴിയുകയില്ല. ഗ്രഹ നക്ഷത്രങ്ങളുടെയും ജീവജാലങ്ങളുടെയും സൃഷ്ടിപരിണാമങ്ങളുടെ ഇരംപര്യന്തമുള്ള വർണ്ണന പുരാണങ്ങളിൽ ഏറെക്കുറെ സമ്മിശ്രമായിത്തന്നെ കണ്ടുവരുന്നു. വിവേചനവിഷയത്തിൽ ഇതും പ്രതിബന്ധം സൃഷ്ടിക്കാതിരിക്കുന്നില്ല.

വരാഹമിഹിരൻെറ ബൃഹത് സംഹിതയിൽ മരീചി, അംഗിരസ്സ്, അത്രി, പുലസ്ത്യൻ, പുലഹൻ, ക്രതു വസിഷ്ഠൻ എന്നീ സപ്തർഷികളെ താരാഗ്രഹങ്ങളായും അവരുടെ ഭ്രമണകക്ഷ്യകളെ സ്ഥിരചക്രമായും പറഞ്ഞിട്ടുണ്ട്. പുരാണങ്ങളിലാകട്ടെ നക്ഷത്രങ്ങളെ ഋഷിമാരാക്കിയിരിക്കുന്നു. ഒട്ടേറെ ദിവ്യകഥകൾ ഇവരെപ്പററി എഴുതിയിരിക്കുന്നു. താരാഗ്രഹങ്ങളെ മനുഷ്യരായി സങ്കല്പിച്ചാണല്ലോ കഥകൾ രചിച്ചത്. പുരാണകർത്താക്കൾ ജ്യോതിർവിത്തുകൾ കൂടി ആയിരുന്നുവെന്ന് തീർച്ചപ്പെടുത്താവുന്ന സന്ദർഭങ്ങൾ ധാരാളമുണ്ട്. ആ നിലയ്ക്ക് കഥാനുബന്ധങ്ങൾ ചില സങ്കേതങ്ങൾക്കു വിധേയമാണെന്നുള്ളതിൽ സംശയിക്കാറില്ല. വംശാനുചരിതങ്ങളിൽ ഗ്രഹനാമങ്ങളോടു ബന്ധപ്പെട്ടാണ് ഉത്പത്തിക്രമം വിവരിക്കുന്നതു. സൂര്യചന്ദ്രവംശങ്ങളെപ്പററി പറഞ്ഞുവല്ലോ. സൂര്യൻെറ മകനാണു ശനി. അതേ വംശത്തിൽത്തന്നെ ദിലീപനും, രഘുവു, ദശരഥനും ശ്രീരാമനുമൊക്കെ പിറന്നിരിക്കുന്നു. ബൃഹസ്പതി (വ്യാഴം)യോടു ബന്ധപ്പെട്ട ചന്ദ്രൻെറ സന്തതിയാണു ബുധൻ.

ബുധന്റെ പരമ്പരയിലാണ് യദുവും ഉഗ്രസേനനും പാണ്ഡവരും ഭഗവാൻ കൃഷ്ണനും ജനിച്ചതു് ഇതു നോക്കുമ്പോഠം മാനവചരിത്രവും പ്രപഞ്ചചരിത്രവും തമ്മിലിണക്കിയ മഹാസങ്കല്പകഥയാണ് പുരാണത്തിലെ സൃഷ്ടിപ്രക്രിയയെന്നു കാണാം. അതായതു് ചേതനവും അചേതനവും ഒന്നാക്കിയുള്ള വസ്തുനിരീക്ഷണമാണ് പുരാണസങ്കേതങ്ങളുടെ കനത്ത പശ്ചാത്തലമെന്നു ചുരുക്കം.

നമ്മുടെ കണക്കുകൂട്ടലിൽ ധ്രുവൻ, ഭൂമി, സൂര്യൻ, ചന്ദ്രൻ, ചൊവ്വ, ബുധൻ, വ്യാഴം, ശുക്രൻ, ശനി ഇവയെല്ലാം അചേതനഗോളങ്ങളാണ്. പുരാണലോകത്തിൽ ഇവരെല്ലാം മനുഷ്യരെക്കാഠം ഉയന്ന ദിവ്യജന്മാക്കളാണ്. (ദേവതകളാണ്) ചില കഥകളിൽ മനുഷ്യസാധാരണങ്ങളായ വികാരങ്ങളും വിചാരങ്ങളും ഇവക്കുമുള്ളതായി വണ്ണിക്കപ്പെട്ടുന്നു. അഗ്നി, വായു, ജലം, ഭൂമി മുതലായ ദേവതകഠം പലയിടത്തും കഥാപാത്രങ്ങളാണ് ജഡമായ ഹിമാലയംപോലും ദേവതാത്മാവാണല്ലോ. ഇതെല്ലാം മുൻപറഞ്ഞ സങ്കല്പങ്ങളുടെ തുടച്ച്യയാണ്. ഒരിക്കൽ കുപിതനായ ശ്രീരാമൻ ആഗ്നേയാസ്ത്രം തൊടുത്തു കഴിയും മുൻപ് വരുണൻ ഭയപ്പെട്ടു് അദ്ദേഹത്തിന്റെ മുൻപിൽ ഹാജരാകുന്ന രംഗം രാമായണത്തിൽ കാണാം. അതായതു് അചേതനങ്ങളെ സചേതനങ്ങളാക്കി വണ്ണിക്കുകയാണ് പുരാണങ്ങളുടെ സങ്കല്പശൈലി.

വേദങ്ങഠംമുതലിങ്ങോട്ടു് ജഡവസ്തുക്കളിൽ ദേവതാത്വം ആരോപിച്ചു കാണാം. പുരാണങ്ങളിൽ മാത്രമായ പുതുമയൊന്നുമല്ല, അത്. അവയിൽ മനുഷ്യധമ്മങ്ങളാരോപിച്ചതു് ശാസ്ത്രത്തെ ലഘുപ്പെടുത്താനാകണം. ജനങ്ങളെ സദാചാരനിരതന്മാരും ദുരാചാരവിരതന്മാരുമാക്കുവാൻ കഥകഠംക്കു കരുത്തുണ്ടു്. (ഇക്കാലത്തു് നഗ്നമായ

ശാസ്ത്രം പ്രചരിച്ചതുകൊണ്ടാണ് 'ധർമ്മച്യുതി'യെന്ന മുറവിളികൂട്ടുവാനിടയായതെന്നും പറഞ്ഞുകൊള്ളട്ടെ. ഇത്തരം കഥകൾ പലതും അത്ഭുതഗ്രന്ഥങ്ങളാവാം. ചിലവ രസകരങ്ങളാവാം. മററു ചിലത് ബീഭത്സങ്ങളോ ഭയാനകങ്ങളോ ആവാം. ഏതായിരുന്നാലും മാനവഭാവനയുടെ ഭിന്ന ചിത്രങ്ങളാണ് പുരാണകഥകളിലധികവും ഇതിന് ചിലർ അർത്ഥവാദമെന്നും മററു ചിലർ ആലങ്കാരികമെന്നും സംജ്ഞ നൽകിയിരിക്കുന്നു. ഈ ശൈലി ആധുനികരുടെ "സിംബോളിക്" (Symbolic) പ്രസ്ഥാനത്തിന്റെ പൂർവ്വരൂപമല്ലെന്നും പറഞ്ഞുകൂടെന്നില്ല.

ഋഗ്വേദത്തിൽ "ചത്വാരിശൃംഗാഃ ത്രയോ ഽസ്യപാദാഃ (ഇതിന് നാലുകൊമ്പും മൂന്നുകാലുമുണ്ട്) എന്നും, ഗോപഥ ബ്രാഹ്മണത്തിൽ "പരോക്ഷപ്രിയാ ഇവ ദേവാ ഭവന്തി പ്രത്യക്ഷദ്വിഷഃ" (പരോക്ഷപ്രിയന്മാരാണ് ദേവന്മാരെന്നുതോന്നും.; പ്രത്യക്ഷ വിരോധികളും) എന്നും, നിരുക്തം ദൈവത കാണ്ഡത്തിൽ "അപിവോഭയവിധാഃ സ്യു"ഃ' (രണ്ടുതരത്തിലുമാകാം) എന്നും പുരാണശൈലിയെ പരാമർശിച്ചിട്ടുണ്ട്. ഈ രീതി വ്യക്തമാക്കുന്നതിനു് പുരാണകർത്താക്കൾ തന്നെ ചില കഥകൾ സരസമായി വർണ്ണിക്കുകയും വ്യാഖ്യാന രൂപത്തിൽ പരോക്ഷാർത്ഥം വെളിപ്പെടുത്തുകയും ചെയ്തിരിക്കുന്നു. മഹാഭാഗവതത്തിലെ "പുരഞ്ജനോപാഖ്യാനം" തന്നെ ഇതിനുദാഹരണമാണ് വിലാസലോലുപനായ പുരഞ്ജനരാജാവിന്റെ ജീവിതാഖ്യാനമായി ഒരു കഥാഗോളം പ്രത്യക്ഷപ്പെടുന്നു.

ഗ്രന്ഥകാരൻ തന്നെ വ്യാഖ്യാതാവായി മാറിനിന്നു് പരോക്ഷാർത്ഥം വിവരിക്കുന്നു. അപ്പോഴതു് അദ്ധ്യാത്മവിദ്യയുടെ അത്യുത്കൃഷ്ടപരിഭാഷയാകുന്നു. ഇതേപ്രകാരം "ഊട്ടം പാവും ചേർത്തു് മുണ്ടുനെയ്യുന്ന" രണ്ടു

പെണ്ണുങ്ങളുടെ കഥ മഹാഭാരതത്തിലുണ്ടു്. ഈ കഥ ഉത്തങ്കന്റെ ആവശ്യപ്രകാരം ഗുരുനാഥൻ വ്യാഖ്യാനിച്ചു തുടങ്ങുമ്പോഴാം ജ്യോതിശ്ശാസ്ത്രപരമായ വിശിഷ്ടാൎത്ഥം വ്യക്തമാകുന്നു. പദ്മപുരാണം ഉത്തരഖണ്ഡത്തിൽ യുവതിയായ മാതാവിനു് വൃദ്ധരായ രണ്ടു മക്കളുണ്ടെന്നു് ആരംഭിക്കുന്ന കഥ അസംബന്ധമായിട്ടാണു ആദ്യം തോന്നുക. എന്നാൽ പുരാണകാരൻ സ്വയം വ്യാഖ്യാനിച്ചു കഴിയുമ്പോഴാം ഭക്തി—ജ്ഞാനം—വൈരാഗ്യങ്ങളുടെ സമഞ്ജസസമ്മേളനമായിട്ടാണതു പരിണമിക്കുക ഭാവനകളിൽ പോലും മനുഷ്യത്വമാരോപിച്ചുകൊണ്ടുള്ള ഇത്തരം ആഖ്യാനങ്ങൾ പുരാണങ്ങളിൽ സുലഭമാണു്. ആധുനിക കാവ്യശാസ്ത്രങ്ങളിലെ മാനവീകരണം (Personification) ഒരു പുതുമയുമില്ലാത്തതാണെന്നേ പുരാണപരിചയമുള്ളവർ പറയൂ. കൂൎമ്മം, പദ്മം, മാൎക്കണ്ഡേയം, കല്ക്കി എന്നീ പുരാണങ്ങളിൽ ഏറെക്കുറെ ഒരേ രീതിയിലുള്ള ഒരു ഉപാഖ്യാനമുണ്ടു്. 'അധൎമ്മനു് മിഥ്യയെന്ന പത്നിയുണ്ടായി. അവളിൽ ദംഭമെന്ന മകനും മായയെന്ന മകളും ജനിച്ചു. ദംഭൻ മായയെ കാമിച്ചു. അവളിൽ ലോഭനെന്ന മകനും നികൃതി (ഹിംസ) യെന്ന മകളും പിറന്നു—' ഇങ്ങനെ നീണ്ടു പോകുന്ന ഒരു കഥയാണതു്. (ഇതിൽനിന്നും മകനും മകളും ഭാൎയ്യാഭൎത്താക്കന്മാരാകുന്ന രീതി നിലവിലിരുന്നതായും മറ്റും വ്യാഖ്യാനിച്ചു തുടങ്ങിയാൽ കഷ്ടമായി! ഇന്നത്തെ വിമൎശകന്മാരും ഗവേഷകന്മാരും ഈ കഥവായിച്ചാൽ എവിടംവരെയെത്തുമെന്നൂഹിക്കാമല്ലോ! കഥാകൃത്തിന്റെ ലക്ഷ്യം അതൊന്നുമല്ല. അധൎമ്മത്തിനു് മിഥ്യ(വ്യാജം)യോടു നിയതസംബന്ധമുണ്ടെന്നും അതിൽനിന്നു് ദംഭവും മായാമോഹവും അങ്കുരിക്കുമെന്നും രണ്ടും ചേൎന്നാൽ മനുഷ്യൻ ലോഭിയും ഹിംസാലുവുമാകുമെന്നും തന്മയത്വേന വൎണ്ണിക്കുകയാണല്ലോ, ഇവിടെ.

ശാസ്ത്രപദ്ധതിയിലേക്ക് അല്പം കൂടി കടന്നു നോക്കാം. സൂര്യന്റെ ഉത്പത്തി, സൗരയൂഥം, അഗസ്ത്യന്റെ സമുദ്രപാനം. അദ്ദേഹത്തിന്റെ വിന്ധ്യനിരോധം മുതലായവ നേരത്തെ സൂചിപ്പിച്ചു. ഇവയൊന്നും ചരിത്ര സത്യങ്ങളാവാൻ സാദ്ധ്യമല്ല. ഇവയെ സൃഷ്ടിപരിണാമത്തിന്റെ സാങ്കേതിക തത്വങ്ങളുമായി ബന്ധിപ്പിച്ചേ മതിയാവൂ. നമ്മുടെ മനസ്സിൽ ഉറച്ചുപോയ പല ധാരണകളും മാറേറണ്ടതായി വന്നേക്കും. അതിലപകടമില്ല. പൂർവ്വികന്മാർ ഉത്പത്തി ശാസ്ത്രത്തിൽ നേടിയിരുന്ന അറിവിനെപ്പററി അഭിമാനിക്കുവാനുള്ള അവസരമെങ്കിലും നമുക്കുണ്ടാകുമല്ലോ. അതൊന്നു ചുരുക്കിപ്പറയാനാഗ്രഹിക്കുന്നു.

ആദിയിൽ വാതകാവസ്ഥയിലിരുന്ന പരമാണുസംഘാതമാണല്ലോ പരിണാമവിധേയമായത്. പൗരാണികന്മാർ ഇതു സമ്മതിക്കുന്നു. വേദങ്ങളും ഇതംഗീകരിക്കുന്നു. അത്യാധുനികശാസ്ത്രവും ഇത്രത്തോളമേ എത്തുന്നുമുള്ളു. അതനുസരിച്ച്—a) സൂര്യൻ ഒരു മനുഷ്യന്റെ സന്തതിയല്ല, കശ്യപമെന്ന ബൃഹത്തായ വാതകപുഞ്ജത്തിൽ നിന്നുണ്ടായതാണ്. കശ്യപം എന്നത് NEBULAE എന്ന പുതിയ സംജ്ഞകൊണ്ടറിയപ്പെടുന്നുവെങ്കിൽ കഥാംശത്തിലെ കാല്പനികത മുഴുവായി ബോദ്ധ്യപ്പെടും. അപ്പോഴാം സൂര്യൻ കശ്യപസന്തതിയാണെന്നു പറഞ്ഞാൽ ശാസ്ത്രഭംഗം ഇല്ലെന്നു സ്പഷ്ടമാവുകയും ചെയ്യും.

b) വാതകാവസ്ഥയിൽനിന്നു ഘനാവസ്ഥയിലേക്കു മാറിക്കൊണ്ടിരിക്കുന്ന കാലത്തു തന്നെ സൂര്യനിൽനിന്ന് തെറിച്ചുകന്ന പരമാണു പുഞ്ജങ്ങളാണ് ഭൂമി, ചൊവ്വാ മുതലായ ഗോളങ്ങളാം, സൂര്യൻ സ്വന്തമായ അച്ചുതണ്ടിൽ

കറങ്ങിക്കൊണ്ടിരിക്കെ അതിന്റെ ആകർഷണവലയത്തിൽ തങ്ങിനില്ക്കുന്ന ഭൂമിയും ഇതരഗോളങ്ങളും ഭ്രമണപഥങ്ങളിൽ സഞ്ചരിച്ചുകൊണ്ടിരിക്കുന്നു. ഇത്രയുമൊക്കെ പുരാണങ്ങളിൽ തെളിച്ചുതന്നെ പറഞ്ഞിട്ടുണ്ട്. കഥാനകങ്ങളിലൂടെ അവതരിപ്പിക്കപ്പെട്ട ശാസ്ത്രസത്യങ്ങൾ പലർക്കും മനസ്സിലാകുവാൻ കഴിഞ്ഞില്ലെന്നും പ്രകാരാന്തരേണ ധാരണകൾ ബലപ്പെട്ടുവെന്നും വിചാരിക്കാൻ വൈഷമ്യമില്ലല്ലോ.

c) അഗസ്ത്യകഥ ഭൂമിയോടുമാത്രം ബന്ധപ്പെട്ടതാണ്. ചുട്ടുപഴുത്തിരുന്ന ഭൂഗോളം ക്രമേണ തണുത്തുറഞ്ഞു. ആദ്യം ഘനീഭവിച്ചതും തണുത്തതും ഉത്തരധ്രുവമായിരിക്കുമല്ലോ. അഗസ്ത്യൻ വടക്കുനിന്നാണ് പുറപ്പെട്ടത്. ഭൂമിയുടെ ഉപരിതലത്തിലുണ്ടായിരുന്ന തീക്ഷ്ണമായ ചൂടിനെയാണവർ അഗസ്ത്യനെന്നു വിളിച്ചത്. (അഗം സ്ത്യയതി ഇത്യഗസ്ത്യഃ) അഗനെ— ചലിക്കാത്തവനെ (ബ്രഹ്മതേജസ്സിനെ) ഉള്ളിലുറപ്പിച്ചവനെന്ന് ആ വാക്കിനർത്ഥമുണ്ട്. (അഗസ്ത്യനാമാവായ ഋഷി ഉണ്ടായിരുന്നില്ലെന്നോ അദ്ദേഹം സർവ്വവിദ്യാപാരംഗതനായിരുന്നില്ലെന്നോ പറയുകയല്ല. ഇക്കാര്യം അനുവാചകർ സദയം ശ്രദ്ധിക്കണമെന്നപേക്ഷ) പല കഥകൾക്കും ലൌകികാർത്ഥവും യഥാർത്ഥമായ സങ്കേതവും ഉണ്ടായിക്കൂടെന്നില്ല. ഭൂമിയുടെ ഉപരിഭാഗം അപ്പോഴും തിളച്ചുകൊണ്ടിരുന്നു. അന്ന് സമുദ്രങ്ങൾ ഉണ്ടായിരുന്നില്ല. ഋഗ്വേദമനുസരിച്ച് ആകാശത്തിലായിരുന്നു അന്ന് സമുദ്രം. അന്തരീക്ഷം നീരാവി നിറഞ്ഞിരുന്നതാണെന്നാണ് ഇതിൽനിന്നർത്ഥമാകുന്നത്. ക്രമേണ അതത്രയും തണുത്ത പേമാരി വർഷിച്ചു. ഭൂമിയുടെ അത്യുഷ്ണമായിരുന്ന ഉപരിതലം വർഷജലം മുഴുവനുമുൾക്കൊണ്ടു. ഈ അവസ്ഥയെത്തന്നെ

അഗസ്ത്യന്റെ സമുദ്രപാനമായി വൎണ്ണിച്ചതാവാം, സമുദ്ര പാനത്തിന്റെ കഥ. മനുഷ്യാകാരം പൂണ്ട ഒരു വ്യക്തി എത്ര ദിവ്യനായിരുന്നാലും കടൽ മുഴവൻ കൈക്കമ്പിളി ലാക്കി ഇറുമ്മിക്കുടിച്ചെന്ന പറഞ്ഞാൽ അതിൽക്കവി ഞ്ഞൊരസംബന്ധം സങ്കല്പിക്കുകതന്നെ വിഷമം. ചുരു ക്കിപ്പറഞ്ഞാൽ ആദിയിലുണ്ടായ ഭൌമതാപത്തെ അഗ സ്ത്യനെന്ന വിശേഷിപ്പിച്ചതിൽ അസാംഗത്യം കാണുന്ന മില്ല.

d) അഗസ്ത്യൻ വിന്ധ്യപൎവ്വതം ചവിട്ടിത്താഴ്ത്തിയ കഥയാണല്ലോ അടുത്തതു്. ഭൂമി തണുത്തുറഞ്ഞു് വളരെ കഴിഞ്ഞതിനുശേഷമാകാം ഇതു സംഭവിച്ചതു്. ഇതിനെ ക്കുറിച്ചാലോചിക്കുന്നതിനു മുൻപു് ഭൂമിശാസ്ത്രപരമായ പഴയ സങ്കല്പങ്ങളിലേക്കുകൂടി കടക്കേണ്ടിവരുന്നു. അത ലം, വിതലം, നിതലം, സുതലം, തലാതലം, രസാത ലം, പാതാളമെന്നു് അധോലോകങ്ങളെപ്പററി വൎണ്ണിക്കു ന്നുണ്ടല്ലോ. ഇവ ഭൂഗോളത്തിന്റെ മുകൾപ്പരപ്പുമുതൽ കീഴോട്ടുള്ള ഓരോ ഘട്ടത്തെ കുറിക്കുന്നു (മറെറാരുതര ത്തിൽ മധ്യരേഖയ്ക്കു തെക്കുള്ള ഭാഗത്തെയും ഇങ്ങനെ വ്യവഹരിക്കാറുണ്ടു്.) "സമുദ്രപാനം" അതലത്തിലെ സംഭവമാണു്. അന്നും വിതലം തിളച്ചു മറിയുകയായി രുന്നു. കാലംകൊണ്ടു് അവിടവും ഘനരൂപം പ്രാപിച്ചു. ഈ അവസ്ഥയിൽ നിതലത്തിൽനിന്നു് (വിതലത്തിനടി യിൽനിന്നു്) ഉദ്ഗമിച്ച വാതകങ്ങളുടെ (ലാവയുടെ) ശക്തിമൂലം പൎവ്വതങ്ങൾ പൊന്തിവന്നു. ഭൂമിയുടെ അന്തർ ഭാഗത്തുള്ള ഉഗ്രമായ ചൂടുകൊണ്ടു പുറത്തേക്കുയൎത്തപ്പെട്ട ഭാഗങ്ങളാണു പൎവ്വതങ്ങളെന്നു് ഭൂഗർഭശാസ്ത്രക്കാർ പറയു ന്നുണ്ടു്. നമ്മുടെ നിരുക്തത്തിലും "ഗിരിഃ പർവതഃ സമുദ്ഗീൎണ്ണോഭവതി" (ഗിരി എന്നാൽ പൎവ്വതം, ഉദ്ഗി രണം ചെയ്യപ്പെട്ടതു് എന്നൎത്ഥം) എന്നു പറഞ്ഞിരിക്കുന്നു.

ഭൂമി പുറത്തേക്ക തുപ്പിയതത്രേ പവ്വതം! ഇതു ശരിയല്ലേ? അഗസ്ത്യൻ തെക്കോട്ട നീങ്ങിയെന്ന പറയുന്നതു് ഭൂഗോള ത്തിൻെറ ചരിവിനെക്കൂടി ആസ്പദമാക്കിപ്പറഞ്ഞാൽ ഭൗമ താപം തുടച്ചേയായി തെക്കോട്ട തെക്കോട്ട നീങ്ങിക്കൊണ്ടി രുന്നതിനെയാകാം സൂചിപ്പിച്ചതു്. അദ്ദേഹം വിന്ധ്യനെ ശാസിച്ചതിലും അത്ഥമില്ലാതില്ല. "ഞാൻ മടങ്ങിവരു വോളം ഉയരാതെ നിന്നുകൊള്ളണ"മെന്നു്. ഭൗമതാപം ഭൂഗോളത്തിൻെറ തെക്കഭാഗത്തേക്ക നീങ്ങിക്കൊണ്ടിരു ന്നതും ഉത്തരധ്രുവം മുതൽ തെക്കള്ള ഭാഗങ്ങരം സ്ഥിര രൂപം പ്രാപിച്ചതുമൊക്കെ അനുമാനിക്കാവുന്ന വിധത്തി ലാണു് ഈ കഥകളുടെ പോക്ക്. അഗസ്ത്യൻ ശാന്തനായ തോടുക്കൂടി കടലുകളുണ്ടായി. ഭൂഗോളത്തിൻെറ ദക്ഷിണാ ദ്ധത്തിൽ അധികവും കടലുകളാണെന്നുള്ളതും വിസ്മരി ക്കാൻ പാടില്ല. ഏതായാലും മര്യാദാപവ്വതങ്ങളായ ഹിമാലയവും വിന്ധ്യനും ഇനി എന്നെങ്കിലും ജൃംഭിക്കക യില്ലെന്നോ അഗസ്ത്യൻ മടങ്ങിയെത്തുകയില്ലെന്നോ ആരു കണ്ടു?

പുരാണങ്ങരം ബാലിശങ്ങളായ കഥകളാണെന്നു പുച്ഛിക്കന്നവരെ മുൻപിൽ കണ്ടുകൊണ്ടാണ് ഇത്രയൊ ക്കെ ഉപന്യസിച്ചതു്. അടുത്ത അദ്ധ്യായങ്ങളിൽ പ്രസക്ത ങ്ങളായ മററു വിഷയങ്ങരം ചച്ച്ച ചെയ്യാം.

---

## അദ്ധ്യായം രണ്ട്

പുരാണങ്ങളിലേക്കു കടന്നാൽ അസംഭാവ്യത വളർത്തുന്ന പ്രധാന ഘടകങ്ങളിലൊന്ന് അവയിലെ വർഷഗണനകളാണ്. പല ചരിത്രങ്ങളിലും പറഞ്ഞിരിക്കുന്ന ആയുർദൈർഘ്യം നമ്മുടെ ബുദ്ധിക്കുപോലും ഗോചരമായില്ലെന്നുവരും. വിശാവലിക്രമം വർണ്ണിക്കുന്നിടത്ത് പതിനായിരവും ലക്ഷവുമൊക്കെ ആണ്ടുകളാണ് ചിലരുടെ ആയുഷ്കാലമെന്നു വായിക്കേണ്ടി വരുന്നു. ഇതിൽ പരം അസമഞ്ജസമായി മറെറാന്നും ഇല്ലെന്നുവരെ വിധിയെഴുതിത്തള്ളുകയാണു പതിവ്.

കാലത്തെ "ദിവ്യം, മാനുഷ"മെന്നു രണ്ടായിത്തിരിക്കുന്നു. ഗ്രഹനക്ഷത്രാദികളുടെ കഥ പറയുമ്പോൾ ദിവ്യവത്സരങ്ങൾ കണക്കാക്കാം. അതിനെ അപവാദിക്കേണ്ട കാര്യമില്ല. ഇന്ന് പ്രകാശവർഷം പറയാറുണ്ടല്ലോ. (ഒരു നക്ഷത്രത്തിൽ നിന്നോ ഗ്രഹത്തിൽ നിന്നോ പ്രകാശരശ്മികൾ ഭൂമിയിൽ പതിക്കുന്നതിന്നു വേണ്ടിവരുന്ന കാലത്തെയാണു പ്രകാശവർഷമെന്നു പറയുന്നത്.) നിരവധി പ്രകാശവർഷങ്ങൾ പിന്നിട്ടാണ് അവ നമ്മുടെ മുൻപിലെത്തുന്നത്. ഇതറിയുന്നവർക്ക് ദിവ്യവത്സരത്തിൻെറ സ്വഭാവം ബോദ്ധ്യപ്പെടും. അന്തരീക്ഷത്തിലെ പരിവർത്തനങ്ങളൊന്നും നിമിഷം കൊണ്ടുണ്ടായതല്ല. അതിൻെറ കണക്കുകൾ വിശ്വസിച്ചാലുമില്ലെങ്കിലും അനന്തതയുടെ സ്വഭാവം വെളിപ്പെടുത്തുമെന്ന കാര്യത്തിൽ സന്ദേഹിപ്പാനുമില്ല.

എന്നാൽ മനുഷ്യായുസ്സിനെപ്പററി പറയുമ്പോൾ ആയിരവും പതിനായിരവുമൊക്കെ വിശ്വാസയോഗ്യമാകാനിടയില്ല. ഇത്രയും കൊണ്ട് പുരാണങ്ങളത്രയും അബദ്ധപ്പഞ്ചാംഗങ്ങളാണെന്നു ചിലർ തീർപ്പു കല്പിക്കും.

''പണ്ടൊക്കെ മനുഷ്യൻ ആയിരവും പതിനായിരവും വഷം ജീവിച്ചിരുന്നു; ഇപ്പോഠം അതു ചുരുങ്ങിപ്പോയതാണു്'' എന്നു സമാധാനിക്കുന്ന ശുദ്ധഹൃദയന്മാരും ഇല്ലെന്നില്ല. പക്ഷേ, ഇതൊന്നും ശരിയായ സമാധാനമല്ലല്ലോ. അല്പംകൂടി അന്വേഷണം വേണ്ടിയിരിക്കുന്നു.

മനുഷ്യൻെറ ശരാശരി പൂണ്ണായുസ്സു് നൂറുവഷമെന്നാണ കണക്കു്. ''ശതായുർവൈപുരുഷഃ'' എന്നു കൗഷീതകിബ്രാഹ്മണത്തിലുണ്ടു്. ''ജീവേമശരദഃ ശതം'' എന്നു പ്രസിദ്ധവുമാണു്. കുർവന്നേവേഹകമ്മാണി ജിജിവിഷേച്ഛതം സമാഃ'' എന്നു് ഈശാവാസ്യം രണ്ടാം മന്ത്രത്തിലും പഠിക്കുന്നു. പുരാണത്തിലെത്തിയപ്പോഠം ഇതിനെയെല്ലാം അതിക്രമിക്കുന്ന ആയുർദൈർഘ്യം എങ്ങിനെവന്നുകൂടി?

കാത്തവീര്യാജ്ജുനൻ 85000 വഷം രാജ്യം ഭരിച്ചുപോൽ! ഉപബർഹണൻ മൂന്നുലക്ഷം വഷമാണത്രേ ലോകഭോഗങ്ങളനുഭവിച്ചതു്!! ഭരതൻ ഒരുകോടിവത്സരം സുഖങ്ങളനുഭവിച്ചതിനുശേഷമാണ ഗൃഹസ്ഥാശ്രമം വെടിഞ്ഞതു്!!! അമ്പേ, പെരുങ്കള്ളം! ആയിരവും ലക്ഷവും, കോടിയും വഷങ്ങഠം ഒരാഠം ജീവിച്ചിരിക്കുമോ? ഇരുന്നാൽത്തന്നെ എന്തായിരിക്കും സ്ഥിതി? ഇങ്ങനെ ''നെടുവീപ്പി''ലവസാനിക്കുന്ന വഷ്ക്കണക്കുകഠം എത്രയെങ്കിലും കേട്ടുമടുക്കാത്തവരില്ല.

ഒരു പക്ഷേ,ഭക്തന്മാർ ഈ ആയുർദായം കേട്ടാൽ മിണ്ടിയില്ലെന്നുവരും അവരുംഅവിശ്വാസത്തിൻെറധൂമികയിൽ ഒതുങ്ങിക്കൂടുവാനേ ഇടയുള്ളു. കടുത്തു പറഞ്ഞാൽ ''ഓ! പഠിപ്പു മൂത്തു് യുക്തിവാദത്തിലായിരിക്കുന്നു. നിൻെറയൊക്കെ ഗുരുത്വമില്ലായ്മ.' എന്നു ശകാരിക്കാനും മടിച്ചെന്നു വരികയില്ല. ഇവിടെ ആരും പഠിപ്പിനെച്ചൊല്ലി പഴിവാക്കു പറയേണ്ട. സംശയങ്ങഠം സ്വാഭാവികമാണു്.

നമ്മുടെ മുൻതലമുറയിലും ബുദ്ധിമാന്മാർ ഉണ്ടായിരുന്നി ല്ലെന്നു തീരുമാനിക്കുന്നതിലാണബദ്ധം പററുക. ഇവിടെ എന്താണു പരിഹാരമെന്നു കണ്ടെത്താൻ ശ്രമിക്കുകയേ വേണ്ടൂ.

ശ്രീരാമൻ നാടുവാണിരുന്ന കാലത്തു് ഒരു സംഭവമുണ്ടായി. ഒരു ബ്രാഹ്മണൻ രാജധാനിയിലെ ത്തി. ഒരു ബാലൻെറ മൃതശരീരം മഹാരാജസന്നിധിയിൽ സമർപ്പിച്ചിട്ടു പറഞ്ഞു."പ്രഭോ, ഇതാ നോക്കൂ. അങ്ങ യുടെ രാജ്യത്തു് ശിശുമരണം സംഭവിച്ചിരിക്കുന്നു. എന്തുകൊണ്ടു്? ആരുടെ ദോഷം കൊണ്ടു് ഇതുണ്ടായി? പറയൂ. എന്നു്. ഈ പ്രകൃതിയിൽ വാല്മീകി പറയുന്നതു നോക്കുക—

"അപ്രാപ്തയൗവനം ബാലം

പഞ്ചവർഷസഹസ്രകം। "(വാ:രാ. ഉ,73/5) (യൗവന മെത്താത്ത 5000 വയസ്സുള്ള കുട്ടി!! ഒരു പക്ഷേ രാമ നോ സദസ്യരോ അത്ഭുതപ്പെട്ടുകാണുകയില്ല. വായന ക്കാരായ നാം ഞെട്ടിപ്പോകുമെന്നു തീർച്ച. ചിലരാമായ ണ വ്യാഖ്യാതാക്കൾപോലും ഇവിടെ കാടുകയറിയിരി ക്കുന്നു. ഇവിടെ വർഷമെന്നതിന് ദിവസമെന്നാണർത്ഥ മെന്നും അയ്യായിരം ദിവസമാകുമ്പോൾ 13 വയസ്സും 8 മാസവും 12 ദിവസവുമായിരുന്ന കുട്ടിയുടെ പ്രായമെ ന്നുമൊക്കെ അവർ നിസ്സങ്കോചം തട്ടിവിടുന്നു. പല പ്പോഴും വ്യാഖ്യാനം അർത്ഥത്തെക്കാൾ അനർത്ഥത്തെ പിൻ താങ്ങുന്നതു രസകരമായ രംഗമായിരിക്കും. എന്നാൽ ഈ സംഭവത്തെപ്പററി വ്യാസഭഗവാൻ പറയുന്നതും ശ്രദ്ധിക്കണമല്ലോ.

"അപ്രാപ്തയൌവനം ബാലം

പഞ്ചവർഷഗതായുഷം"

(പദ്മപു: സൃഷ്ടിഖണ്ഡം 37/37)

മരിച്ച കുട്ടിക്കു് അഞ്ചുവയസ്സു തികഞ്ഞതേ ഉള്ളുവെന്നു

സമാധാനിക്കാൻ വകയുണ്ടു്. അപ്പോഠം വാത്മീകിക്കു തെററുപററിയോ? അദ്ദേഹം 5000 എന്നു പറഞ്ഞതെന്തിനു്?

ചേതന വസ്തുക്കളുടെ ആയുസ്സിനെ പരാമശിക്കുമ്പോഠം "സഹസ്രം" എന്നതിനു് "തികഞ്ഞ" എന്നാണത്രേ അത്ഥം. "പഞ്ചവഷ്സഹസ്രകം" എന്നതിനു് അഞ്ചുവയസ്സു തികഞ്ഞ ശിശുവെന്നാണു താത്പര്യം. അപ്പോഠം മേൽപ്പറഞ്ഞ വാദമുഖം അടഞ്ഞു പോകുന്നു.

പക്ഷേ, ഗ്രഹനക്ഷത്രാദികളെ പരാമശിക്കുന്നിടത്തു് സഹസ്രം, ലക്ഷം, കോടി മുതലായ പദങ്ങഠംക്കു് സാമാന്യമായ അത്ഥം തന്നെയാണു്. വ്യക്തിയുടെ ആയുസ്സിനെ കുറിക്കുന്ന സംഖ്യയോടൊപ്പം സഹസ്രം എന്നു ചേത്താൽ അത്രയുമാണ്ടു തികഞ്ഞു എന്നും ലക്ഷം എന്നു ചേത്താൽ ഏകദേശം നിശ്ചിതസംഖ്യയോടടുത്തുവെന്നും കോടി എന്നുചേത്താൽ നിശ്ചിതസംഖ്യയേക്കാഠം ഏതാനും മാസമോ ദിവസമോ കവിഞ്ഞു എന്നുമാണത്ഥം. ഈ സങ്കേതം പരമ്പരാഗതമായി സ്വീകരിച്ചിരുന്നതാണു്. ഇന്നു് പുരാണപഠനം ലുപ്തപ്രചാരമാകയും ഉണ്ടെങ്കിൽത്തന്നെ അപൂണ്ണമാകയും ചെയ്യുതോടെ സങ്കേതങ്ങഠം വിസ്മൃതങ്ങളായിട്ടുണ്ടു്. രാമായണത്തിലെ മറെറാരു സന്ദർഭം കൂടി ഉദാഹരിക്കാം—

ഷഷ്ടി വഷ്സഹസ്രാണി
ജാതസ്യ മമ കൗശിക!
ദുഃഖേനോത്പാദിതശ്ചാഽയം
ന രാമം നേതു മർഹസി— (ബാല–20–10)

ദശരഥൻ വിശ്വാമിത്രനോടു പറയുന്നതാണു് സന്ദർഭം. രാമലക്ഷ്മണന്മാരെ തന്നോടൊപ്പം കാട്ടിലയച്ചു യാഗരക്ഷ നിർവഹിപ്പിക്കണമെന്നുള്ള വിശ്വാമിത്രൻെറ നിവേദനം നിറവേററുവാൻ തനിക്കുള്ള പ്രയാസമാണു് ദശരഥൻ വിവരിക്കുന്നതു്. "ഹേ മുനീശ്വരാ എനിക്കു്

60000 (അറുപതിനായിരം,) വയസ്സുവരെ ദുഃഖിച്ചിരുന്നു ണ്ടായ സന്താനമാണു രാമൻ അവനെ അങ്ങു് കൂട്ടി ക്കൊണ്ടുപോയാലോ?'' എന്നു പരിദേവനം ചെയ്യുമ്പോഠം നമുക്കലിവുതോന്നും. ഒപ്പം തന്നെ ദശരഥൻെറ അറുപതി നായിരം വയസ്സിനെപ്പററി അത്ഭുതവും. എന്നാൽ മുൻ പറഞ്ഞ കണക്കിനാണെങ്കിൽ അപുത്രനായ രാജാവിനു് അറുപതുവയസ്സുവരെ പുത്രനുണ്ടായില്ലെന്നും പിന്നീടു് യജ്ഞഫലമായി സത്പുത്രലാഭമുണ്ടായെന്നും ഇപ്പോഠം എഴുപത്തഞ്ചു വയസ്സോ അധികമോ ആയിരിക്കുമെന്നും തടസ്സം കൂടാതെ പറയാം. ഇതല്ലേ ശരിയായ അത്ഥം? മുൻപുപറഞ്ഞ കാത്തവീര്യാജ്ജുനൻെറ കഥയിൽ 85 വയസ്സു വരെ ജീവിച്ചുവെന്നും ഉപബർഹണൻ ഏകദേശം മൂന്നു വർഷവും ഭരതൻ ഒരു വഷ്വും ചിലപാനവും മാത്രമേ സുഖാനുഭവങ്ങളിൽ കഴിഞ്ഞുള്ളുവെന്നും വിശദീകരിച്ചാൽ എത്ര ലളിതമായി കാര്യങ്ങഠം!

ഇതൊരു പരമ്പരാഗതധാരണയാണെന്നു പറഞ്ഞു വച്ചു. ചിലക്കതുപോരെന്നുണ്ടാവും. അവർ പ്രമാണങ്ങ ളിലേ ഉറച്ചു നില്ക്കു. അതുകൊണ്ടു് വേറെയും തെളിവു കഠം വേണ്ടിയിരിക്കുന്നു. ചില അഭിപ്രായങ്ങഠംകൂടി ഉദ്ധരിക്കട്ടെ. ''സവ്വം വൈസഹസ്രം'' (ശതപഥം 4- 6- 1- 15) എന്നു ശ്രുതിവാക്യമുണ്ടു്. സഹസ്രശബ്ദത്തിനു പൂണ്ണമെന്നാണിവിടെയത്ഥം. ഈ ഭാഗം ഉദ്ധരിച്ചുകൊണ്ടു് വിദ്യാവാചസ്പതി മധുസൂദനഓത്ധാ ''അത്രിഖ്യാതി'' യെന്ന ഗ്രന്ഥത്തിൽ ''ത്രീണിവർഷസഹസ്രാണി'' എന്ന തിനു് മൂന്നുവർഷമെന്നു വ്യാഖ്യാനിച്ചിട്ടുണ്ടു് ആയുസ്സി ൻെറ പരിഗണനയെക്കുറിച്ചു് ഇത്രയും മനസ്സിലാക്കുന്ന പക്ഷം പുരാണങ്ങളെ ബാധിക്കുന്ന ഗുരുതരമായ ഒരപ വാദം ഒഴിഞ്ഞു കിട്ടുമെന്നു വ്യക്തമായി.

## അദ്ധ്യായം മൂന്ന്

മുൻപറഞ്ഞ അസംഭാവ്യതകൾ നിർമ്മൂലമല്ലെന്നു മനസ്സിലാക്കാം വിസ്മൃതിയും അജ്ഞതയും അപരാധമാകുന്നില്ല. എന്നാൽ ചില പുരാണകഥകൾ വായിക്കുമ്പോൾ മനുഷ്യോചിതമായി പരിഗണിക്കാനാവാത്ത നടപടിദോഷങ്ങൾക്കു പ്രചാരവും പ്രസക്തിയുമുള്ളതായി ത്തോന്നും. പല ദേവന്മാരുടെ കഥകളിലും വ്യഭിചാരം പോലെയുള്ള ദോഷങ്ങൾ വർണ്ണിച്ചിരിക്കുന്നു. ഇന്ദ്രന്റെ അഹല്യാഗമനവും ബ്രഹ്മാവിന്റെ സരസ്വതീപ്രണയവും മററും അനാശാസ്യതകൾക്കു നിദർശനങ്ങളാകുന്നു. സദാചാരധർമ്മങ്ങൾ പാലിക്കേണ്ട ഉദാത്തദേവന്മാർ ഇതൊക്കെ അനുഷ്ഠിക്കുന്നതു കഷ്ടംതന്നെ. അവരെ ആശ്രയിക്കുന്ന പുരാണങ്ങളുടെ പവിത്രത നഷ്ടപ്പെടുന്നുമില്ലേ?

പൂർവ്വപക്ഷം ന്യായയുക്തമാണ്. സമാധാനം പറയുന്നതിനു മുൻപ് ചില കാര്യങ്ങൾകൂടി വ്യക്തമാക്കേണ്ടി വരുന്നു. (1) പുരാണങ്ങളിലെ കഥകൾ മനുഷ്യവർഗ്ഗത്തിന്റെ മാത്രം ചരിത്രമല്ല. അവയിലധികവും ഗ്രഹനക്ഷത്രാദികൾക്കും പ്രകൃതിസംഭവങ്ങൾക്കും മാനസികാവസ്ഥകൾക്കും മാനവഭാവം നൽകിയിട്ടുള്ള വർണ്ണനകളാണ് ഇതു് നേരത്തെ പറഞ്ഞിട്ടുമുണ്ട്. (2) നിരവധി ശാസ്ത്രസങ്കേതങ്ങൾ "ഗുളഗുളികാന്യായേന" സങ്കലനം ചെയ്തിട്ടുള്ളതാണ് കഥാഗോളങ്ങളധികവും. കൂട്ടത്തിൽ പാപപുണ്യങ്ങളെയും ത്യാജ്യഗ്രാഹ്യകർമ്മങ്ങളെയും ഇടകലർത്തി വിമർശിക്കുന്നുവെന്നേയുള്ളു. ആ സ്ഥിതിക്ക് അചേതന വസ്തുക്കളുടെയോ സങ്കല്പദേവന്മാരുടെയോ കഥാവതരണത്തിൽ സാമാന്യലോകത്തിന്റെ വൈകാരിക ബന്ധങ്ങൾക്കു മുൻതൂക്കം നൽകുന്നതുശരിയാവില്ല.

ഇപ്പോഠം പറഞ്ഞ അഹല്യാജാരകഥതന്നെ പരിശോധിക്കം.

തന്ത്രവാത്തികത്തിൽ (മീമാംസാദർശനം) കുമാരിലഭട്ടൻ പറയുന്നു:—

"ഏവം സമസ്ത തേജാഃ പരമൈശ്വര്യ നിമിത്തേന്ദ്രശബ്ദവാച്യസ്സ വിതൈവ വാഹനി ലീയമാനതയാ രാത്രേരഹല്യാശബ്ദവാച്യായാഃ ക്ഷയാത്മകജരണഹേതുത്വാ. ജ്ജീര്യത്യസ്മാദനേനൈവോദിതേന ആദ്യത്യഏവാഹല്യാജാരഇത്യച്യതേ" (ഇന്ദ്രൻ സൂര്യനം അഹല്യ രാത്രിയുമാണ്. തേജസ്വിയായ സൂര്യൻെറ ആഗമനത്തിൽ രാത്രിയാകുന്ന അഹല്യ ജരിക്കുന്നു. നഷ്ടപ്രായയാകുന്നു. അതുകൊണ്ടുതന്നെ ഇന്ദ്രനെ അഹല്യയുടെ ജാരനായി പറയുകയും ചെയ്യുന്നുവെന്നു സാരം) ഇതാണ് അഹല്യജാരകഥയുടെ അത്ഥമെങ്കിൽ ആശങ്കിക്കപ്പെടുന്ന വ്യഭിചാരവൃത്താന്തം അശ്ലീലമാകുന്നില്ല. ദിനരാത്രങ്ങളുടെ സംയോഗവിയോഗങ്ങഠംക്കു കാവ്യഭാവന നൽകിയ രൂപണമായി കരുതാൻ വിഷമവുമില്ല.

ബ്രഹ്മദേവൻ സ്വപുത്രിയായ സരസ്വതിയെ കാമിച്ചുവെന്ന രണ്ടാമത്തെ കഥ ഋഗ്വേദം, ഐതരേയം, ശതപഥം, നിരുക്തം, തന്ത്രവാത്തികം മുതലായ ഗ്രന്ഥങ്ങളിലുണ്ട്. ഉപലബ്ധങ്ങളായ പ്രമാണങ്ങളിലൂടെ ഈ കഥയുടെ ഭാഷ്യം താഴെക്കാണും പ്രകാരമാണ്.

ഈ കഥയിലെ ബ്രഹ്മാവ് പ്രജാപതിയായ രാജാവാണ്. ഐതരേയത്തിലും ശതപഥത്തിലും (ബ്രാഹ്മണങ്ങഠം) ഇതു രേഖപ്പെടുത്തിയിട്ടുണ്ട്. അഥർവ വേദത്തിൽ പ്രജാപതിക്കു സഭ, സമിതി എന്നു രണ്ടു പുത്രിമാരുള്ളതാ

യി പറഞ്ഞിരിക്കുന്നു. ഇന്നത്തെ ലോകസഭയും രാജ്യസഭയുംപോലെ ഇവരെ കരുതാം. രണ്ടിൻെറയും അംഗീകാരമുള്ള ഏതെങ്കിലും നിയമത്തെ മദാന്ധനായ ഭരണകത്താവ് സ്വായത്തമായ അധികാരമുപയോഗിച്ചെതിക്കുന്നതും ജനഹിതത്തിനെതിരെ പ്രവത്തിക്കുന്നതും തെററാണ്. സഭ തൻെറ പുത്രിയായിരിക്കെ അവളിൽ ബലാത്കാരം നടത്തുന്നതു് ഹീനകൃത്യമാകുന്നു. ബ്രഹ്മദേവൻെറ പുത്രീപരിഗ്രഹവും ഇതുതന്നെയാണ്. രാജ്യതന്ത്രപരമായ ഒരവസ്ഥയെ അലങ്കാരഭംഗിയോടെ വണ്ണിച്ചതാണ് സൃഷ്ടികത്താവിൻെറ സരസ്വതീപ്രണയനം. (പണ്ഡിത് ദേവരാജൻെറ വിശദീകരണമാണിതു്.)

ഈ വക സങ്കേതങ്ങളുടെ ഉള്ളുകള്ളികരം മന്ത്രബ്രാഹ്മണഭാഗങ്ങരം അഭ്യസിക്കുന്നവർക്കേ ബോദ്ധ്യമാകൂ അല്ലാത്തവക്ക് അശ്ലീലമെന്നോ അസംബന്ധമെന്നോ പറയാവുന്ന എത്രയോ ഭാഗങ്ങരം വേറെയുമുണ്ട്. വിസ്താരഭയം മൂലം അവയിലേക്കു കടക്കുന്നില്ല.



## അദ്ധ്യായം നാല്

പുരാണങ്ങളുടെ അവിശ്വാസ്യതയ്ക്കു മറെറാരു കാരണം ചില കണക്കുകളാണ്. ലോകത്തിൽ ഒരിക്കലും മാററമില്ലാത്തതാണല്ലോ കണക്കിന്റെ വ്യവഹാരം. ഏതു ശാസ്ത്രത്തിലും നാലും മൂന്നും ചേർന്നാൽ ഏഴുതന്നെ. ആ നിലയ്ക്കു കണക്കുകളല്ല, അവയ്ക്കുവേണ്ടി സ്വീകരിക്കുന്ന "മാപദണ്ഡ"കളാണ് തെററുകാരക്കാസ്പദം. ഇതു് ഒന്നു കൂടി വിശദമാക്കാം.

ഗോളശാസ്ത്രജ്ഞന്മാർ ഭൂമിയുടെ വ്യാസം 8000 നാഴികയാണെന്നു കണക്കാക്കിയിരിക്കുന്നു. ചില പുരാണങ്ങളിൽ ഭൂമിയുടെ പരിമാണം 50 കോടി യോജനയാണെന്നു കാണുന്നു. ഇതൊരു വലിയ അന്തരമല്ലേ! വെറുതെ ഒരു സംഖ്യ പറഞ്ഞതാവാമെന്നു് സന്ദേഹിക്കുന്നവരുണ്ട്. അവരോട് ഒന്നുകൂടി ശ്രദ്ധിക്കാനപേക്ഷിക്കുന്നു.

ഇവിടെ ഭൂപരിമാണം കുറിച്ചതു് വ്യാസമോ ചുററളവോ കണക്കാക്കിയല്ല. ഘനമാനമാണ് പൂർവ്വികന്മാർ സ്വീകരിച്ചതു് അതായതു് ഭൂഗോളത്തിന്റെ ഘനഫലം 50 കോടി യോജനയെന്നുതന്നെ. ഇതു് എപ്രകാരമെന്നു നോക്കുക.

ഗോളപദാർത്ഥത്തിന്റെ ഘനഫലം കണ്ടു പിടിക്കുവാൻ വ്യാസത്തെ മൂന്നുവട്ടം പെരുക്കി അതിന്റെ പകുതി കണ്ടാൽ മതിയാകും. രണ്ടു നാഴിക ഒരു ക്രോശം: നാലു ക്രോശം ഒരു യോജന എന്നാണു കണക്ക്. ഇതനുസരിച്ച് 8000 നാഴികയ്ക്കു 8000 ഹരിക്കണം 8 = 1000 യോജനയെന്നു കിട്ടി. അതായതു് ഭൂമിയുടെ വ്യാസം 1000 യോജന (= 8000 നാഴിക). ഇതിന്റെ ഘനമാനം 1000 × 1000 ×

1000 ഹരിക്കണം 2 എന്നാകുമ്പോഠ 50, 000, 000, 0 (50 കോടിയോജന) എന്നു കിട്ടുന്നു. ഇപ്പോഠ രണ്ടു കൂട്ടരുടെയും കണക്കുകഠ ഒന്നുതന്നെയെന്നു ബോദ്ധ്യമായല്ലോ.

ഈ വക സാങ്കേതിക വിഷയങ്ങഠ മനസ്സിലാക്കി മാത്രമേ പുരാണലോകത്തിലേക്കു കടക്കാവൂ. മറിച്ചായാൽ പലതും "അസിദ്ധം അനാവശ്യം" എന്നൊക്കെ പറയേണ്ടിവരും. പണ്ടു കാലത്തു് ഇതൊരു ദുർഘടമായ പ്രശ്നമായിരുന്നില്ല. കുലപതികളുടെ കീഴിൽ ശിക്ഷണം നേടിയിരുന്ന അന്നത്തെ ഛാത്രന്മാർക്കു് സംശയങ്ങഠ വരുമായിരുന്നില്ല. അവക്കു് പുരാണേതിഹാസങ്ങഠ സുലളിതങ്ങളായ പഠനസാമഗ്രികളായിരുന്നുവെന്നും പറയട്ടെ.

"കുലപതി" എന്നു കേട്ടാൽ "ചാൻസലർ" എന്ന പദവിപോലെ ഒന്നു് മനസ്സിൽ പതിഞ്ഞേക്കും. കുറെ പരീക്ഷകഠ ജയിച്ചും പ്രാമാണ്യം നേടിയും ആ പദവിയിൽ എത്തുന്നവരെ നാം പരിചയപ്പെടുന്നു. പണ്ടത്തെ കുലപതിമാർ ആരായിരുന്നുവെന്നു് ഇന്നുള്ളവരെവച്ചുകൊണ്ടു് വിലയിരുത്തരുതു്. ശൌനകനും കണ്വനുമൊക്കെ പ്രാചീനകാലത്തു "കുലപതി" സ്ഥാനമലങ്കരിച്ചതു് അസാധാരണത്വം ആവിഷ്കരിച്ചുകൊണ്ടാണു്. ഒരു കുലപതിയുടെ ലക്ഷണം നോക്കു—

"മുനീനാം ദശസഹസ്രം യോഽ-
ന്നപാനാദി പോഷണാത്
അദ്ധ്യാപയതി വിപ്രർഷി-
സ്സ വൈ കുലപതിഃ സ്മൃതഃ

(ശബ്ദകല്പദ്രുമം-Page 1153) പതിനായിരം മുനിമാരെ കൂടെത്താമസിപ്പിച്ചു് വിദ്യാഭ്യാസം ചെയ്യിക്കുന്ന

കലാശാലാധികാരിയാണ് കലപതി. അവക്ക് ഭക്ഷണ വും വസ്ത്രവുമൊക്കെ കൊടുത്തു രക്ഷിക്കേണ്ട ഭാരവും അദ്ദേഹത്തിനുണ്ട്. ഇപ്രകാരം കലപതിമാർ നടത്തി വന്നിരുന്ന എത്രയോ ഗുരുകുലങ്ങരം ഇവിടെയുണ്ടായി രുന്നു ലോകത്തിൻെറ പല ഭാഗത്തു നിന്നും ഭാരതത്തിൽ വന്ന് ശിക്ഷണം നേടി സകലകലാവല്ലഭരായി മടങ്ങി പ്പോയവരാണ് പില്ക്കാലത്ത് മറുനാടുകളിൽ തത്വദർശി കളും ഗവേഷകന്മാരും യന്ത്രനിർമ്മാപകന്മാരുമൊക്കെ ആയിട്ടുള്ളത്. ഇതിന്ന് വ്യക്തമായ തെളിവുകളുമുണ്ട്.

"ഏതദ്ദേശപ്രസൂതസ്യ
സകാശാദഗ്രജന്മനഃ
സ്വാം സ്വാം വിദ്യാം പ്രശിക്ഷേരൻ
പൃഥിവ്യാം സർവ്വമാനവാഃ" എന്ന് മനു തന്നെ ഉദ്ഘോഷിച്ചിരിക്കുന്നു.

മഹാത്മാക്കളായ കലപതികളും അവരുടെ ശിഷ്യ പരമ്പരയും അന്ധവിശ്വാസ ധൂമികയിലായിരുന്നുവെ ന്ന് നിർലജ്ജം ആക്ഷേപിക്കുന്നവരെപ്പററി അനുശോ ചിക്കുകയേ നിർവാഹമുള്ളു. അക്കാലത്ത് കുരുക്ഷേത്രം, പ്രയാഗ, നൈമിശാരണ്യം മുതലായ കേന്ദ്രങ്ങളിൽ മഹാസമ്മേളനങ്ങരം ചേന്ന് തുടർച്ചയായി ദിവസങ്ങളോ ളം പുരാണചർച്ചകരം നടത്തിയിട്ടുണ്ടെന്നു കാണുന്നു. ആ ചർച്ചകളുടെ ഫലമായി ഉരുത്തിരിഞ്ഞതാണ് ഭാര തീയ വിജ്ഞാന ധാര. അതാണ് പുരാണപരമ്പരയുടെ അന്തർവാഹിനിയും.



## അദ്ധ്യായം അഞ്ച്

മതാചാരങ്ങളിലും വിശ്വാസങ്ങളിലും ഏററെക്കുറെ ഉദാരമായ കാഴ്ചപ്പാടാണു പുരാണങ്ങളിലേത്. ശൈവം, വൈഷ്ണവം, ശാക്തം, ഗാണപത്യം എന്ന നാലു സമ്പ്രദായങ്ങൾ നിലവിലിരിക്കെ, ഒരോന്നും മററൊന്നിനേക്കാൾ ഉത്കൃഷ്ടമാണെന്നുറപ്പിക്കുവാൻ തത്പരകക്ഷികൾ ശ്രമിക്കാതെയുമിരുന്നിട്ടില്ല. എങ്കിലും വേദോപനിഷത്തുകളുടെ കാതലായ സർവ്വേശ്വരസദ്ഭാവത്തെ അതിക്രമിച്ചിട്ടില്ലെന്നുള്ളതാണ് ഈ പറഞ്ഞതിനർത്ഥം.

ചില കഥകളും അഭിപ്രായങ്ങളും ഒരു പക്ഷേ അരോചകമായി തോന്നാം. അത് പുരാണങ്ങളുടെ സർവ്വാംഗീണമായ ആശയത്തോടു സമരസപ്പെടുന്നില്ല തന്നെ. വർഗീയതയും സ്ഥാപിതതാല്പര്യങ്ങളും ഈയിടെ ആരംഭിച്ചതല്ലല്ലോ. സ്വാർത്ഥം 'നിത്യവും വിഭുവു' മാണെന്നു സമ്മതിച്ചേ മതിയാവൂ. ഏതാനും മതഭ്രാന്തരായ രാജാക്കന്മാരോ പ്രഭുക്കളോ അധികാരക്കൊതി പൂണ്ടു് യുദ്ധംചെയ്ത കഥകളും രക്തപങ്കിലങ്ങളായ അദ്ധ്യായങ്ങളും ചില പുരാണങ്ങളിൽ കടന്നുകയറിയിട്ടുണ്ട്. ഇതു് പുരാണ വിഷയമേ അല്ല. സാമ്പ്രദായികത്വവും പരസ്പരകലഹവും അരുതെന്നുള്ള ഉപദേശമാണ് പുരാണങ്ങളിലുള്ളതു്. അല്ലാതെ വല്ലതും കണ്ടുവെങ്കിൽ കാലാതിപാതത്തിൽ വന്ന കൈക്രിയകളായി കണക്കാക്കേണ്ടതുമാണ്.

ഒന്നിനെയും അവഗണിക്കരുതെന്നും ആരുടെയും ഇഷ്ടദേവതയെ അധിക്ഷേപിക്കരുതെന്നും അധികാരിഭേദമനുസരിച്ചാണ് ആരാധനാ സമ്പ്രദായങ്ങൾ നിശ്ചയിച്ചിട്ടുള്ളതെന്നും, പുരാണങ്ങൾ ഘോഷിക്കുന്നു. "ഏകം സദ്

വിപ്രാ ബഹുധാ വദന്തി''എന്ന പുരാതനമായ ഉദ്ഘോഷണം പുരാണങ്ങളിൽ സർവത്ര വികസ്വരമായിരിക്കുന്നു.

മുൻപറഞ്ഞ വൈഷ്ണവാദി സമ്പ്രദായങ്ങൾ പരസ്പര സമ്മർദ്ദത്തിനുള്ളതല്ല. വിഷ്ണുവും ശിവനും ശക്തിയും ഒന്നാണെന്നുറപ്പിക്കുവാൻ പുരാണങ്ങൾ അനവരതം ശ്രമിച്ചു കാണുന്നു. ശിവനെ ദ്വേഷിക്കുന്ന വൈഷ്ണവനും വിഷ്ണുവിനെ ദ്വേഷിക്കുന്ന ശൈവനും രണ്ടിനെയും അധ:കരിക്കുന്ന ശാക്തനും നരകമാണനുഭവമെന്ന് അവ തുറന്നു സമ്മതിക്കുന്നു. ബഹുദേവോപാസന അനുവദിച്ചിരിക്കുന്ന ഹിന്ദുധർമ്മത്തിൽ ഇതിനു പ്രസക്തിയുമുണ്ട്. ഈ വിഷയത്തിൽ കക്ഷിഭേദം കാണുന്നതു് വീക്ഷണവിശേഷം നിമിത്തമാണു്. എവിടെയും സത്തിനെ സ്വീകരിച്ചും അസത്തിനെ നിരാകരിച്ചും ധർമ്മോപദേശം ചെയ്യുന്നതിലാണ് ആചാര്യന്മാർ ശ്രദ്ധിച്ചിട്ടുള്ളതു്. പക്ഷേ, ഭാഗ്യദോഷമെന്നു പറയട്ടെ, ആധുനിക ഭാരതത്തിൽപോലും ശൈവാ ശാക്ത-വൈഷ്ണവപക്ഷങ്ങൾക്കു് സമാനയോഗ്യതയില്ലെന്നുള്ള സ്ഥിതി സംജാതമായിട്ടുണ്ടു്. പുരാണങ്ങളുടെ സൂക്ഷ്മപഠനം അതിനു പരിഹാരമാകട്ടെയെന്നാശംസിക്കാം.

വിചാരസ്വാതന്ത്ര്യം ഇതരാപേക്ഷയാ ഹിന്ദുക്കൾക്കുണ്ടു്. എന്തിനെയും സ്വാംശീകരിക്കാനുള്ള വശ്യതയും കുറവല്ല. വേദബാഹ്യങ്ങളായ ബൌദ്ധജൈനദർശനങ്ങളെ അവർ സഹർഷം ഉൾക്കൊള്ളുന്നു. ശ്രീബുദ്ധൻ വിഷ്ണുവിൻെറ പത്താമത്തെ അവതാരമാകുന്നതും ജൈനതീർത്ഥങ്കരനായ ഋഷഭദേവൻ അംശാവതാരങ്ങളിൽ ഉൾപ്പെടുന്നതും നമുക്കു കാണാം. ഈ നയം സ്വീകരിച്ചുകൊണ്ടാവാം ചില നവീന പുരാണങ്ങളിൽ മുഹമ്മദ നബിയും യേശുക്രിസ്തുവുമൊക്കെ വിഭൂതിസമ്പന്നരായി പ്രവേ

ശിപ്പിക്കപ്പെട്ടതു്. തുറന്നുകിടക്കുന്ന കവാടങ്ങളിലൂടെ ആർക്കും യഥേഷ്ടം പ്രവേശിക്കാമല്ലോ.

ജാതിയെന്ന വിവേചനം പുരാണങ്ങളിൽ പ്രധാനമല്ല. ചിലദിക്കിൽ വർണ്ണാശ്രമധർമ്മങ്ങളെപ്പറ്റി ഉപന്യസിക്കുമ്പോൾ ചാതുർവർണ്ണ്യ വ്യവസ്ഥയുടെ സ്വരൂപം കാണുന്നുണ്ടു്. എങ്കിലും പൊതുവായ പരിഗണനയിൽ ജാതി സമ്പ്രദായത്തിന് പുരാണങ്ങൾ അനുകൂലമല്ലന്നാണ് പറയേണ്ടതു്.

വേദാധികാരമില്ലാത്തവരും പഞ്ചമവർണ്ണികളുമായ വേടന്മാരും നിഷാദന്മാരുമുൾപ്പെടെ സകലർക്കും വേണ്ടിയാണ് പുരാണങ്ങൾ രചിക്കപ്പെട്ടതു്. (ഇക്കാലത്തും ഭാഗവതവായന നമ്പൂരിമാർക്കേ പാടുള്ളുവെന്നു ശഠിക്കുന്നവർ പുരാണ ബാഹ്യന്മാരാണെന്നു പറയണം) അന്നു് സാർവത്രികമായി മാനിച്ചിരുന്ന ധർമ്മവ്യവസ്ഥ ഒന്നായിരുന്നു. എന്നാൽ അന്ത്യജരെന്നും അയിത്തമുള്ളവരെന്നും ആരോപിച്ചുകൊണ്ടു് ഒരു വിഭാഗം ജനങ്ങൾ പുറന്തള്ളപ്പെട്ടതു്, സ്വാർത്ഥദുർമ്മൂർത്തികളുടെ വിക്രിയകളാണു്. അതിന്റെഫലമാണു് ഇതരമതങ്ങൾക്കു് ഈ രാജ്യത്തുകിട്ടിയ സ്ഥാനമാനസമ്പത്തുകളൊക്കെയും.

നാം അറിഞ്ഞോ അറിയാതെയോ ഒട്ടേറെ ആചാരക്കോട്ടകൾ കെട്ടിയുറപ്പിച്ചു. ഒരു കൂട്ടരെ ഒരിടത്തു നിർത്തുവാൻ അതുപകാരപ്രദമായിട്ടുണ്ടാവാം. പക്ഷെ, അനേകരെ അകറ്റുകയാണതുകൊണ്ടുണ്ടായ നേട്ടം. ക്ഷേത്രപ്രവേശനം, ദേവദർശനം, തീർത്ഥാചരണം, വ്രതാനുഷ്ഠാനം മുതലായവയിൽ സകലർക്കും സ്വാതന്ത്ര്യമുണ്ടെന്നിരിക്കെ ആചാരവിധേയമായ അസ്വാതന്ത്ര്യം അനുഭവിക്കേണ്ടിവന്നതു് പുരാണപരിചയത്തിന് വിലങ്ങുതടിയായിരുന്നു.

എല്ലാ പുരാണങ്ങളും ഏകകാലത്തുണ്ടായതല്ല. പുരാണകാലത്തെക്കുറിച്ച് പൗരസ്ത്യരും പാശ്ചാത്യരുമായി ഒട്ടേറെ ഗവേഷകന്മാർ വിവാദം നടത്തി ക്ഷീണിച്ചിരിക്കുന്നു. ചിലർ പുരാണങ്ങളെ വേദകാലത്തിനു മുൻപിലേക്കുവലിച്ചിഴയ്ക്കുന്നു. മററുചിലർ ക്രി. വ. .9—ാം ശതകത്തിലേക്കുന്നയിക്കുന്നു. വേറെ ചിലർ 17—ാം ശതകംവരെ അവയുടെ ഉത്ഭവകാലം കണ്ടെത്തുന്നു. ഈ അഭിപ്രായങ്ങൾ ഒരോന്നും ഒരോയുക്തിക്കനുസരിച്ചാണ്. പ്രൊഫസർ വിത്സന്റെ നിഗമനം ഭാഗവതം, വരാഹം, വിഷ്ണു എന്നിവ 12—ാം ശതകത്തിലും ബ്രഹ്മപുരാണം 14—ാം ശതകത്തിലും പദ്മം 15ഉം 16ഉം, ശതകങ്ങളിലും നാരദീയം 16ഉം 17 ഉം ശതകങ്ങളിലും രചിക്കപ്പെട്ടുവെന്നാണ്. ഇത്തരം നിഗമനങ്ങളെ ദുർബലമാക്കുന്ന ഒരു രേഖയുണ്ട്, അതിതാ നോക്കുക—

A. D. 1017ൽ മഹമൂദ്ഗസ്നി ഇന്ത്യയെ ആക്രമിച്ചു അയാൾ ഖീവ നഗരം കീഴടക്കിയശേഷം കുറെ തടവുകാരോടുകൂടിയാണ് ഇങ്ങോട്ടു പുറപ്പെട്ടത്. അവരിൽ ഒരാളാണ് പ്രസിദ്ധപണ്ഡിതനും ദാർശനികനും സഞ്ചാരിയുമായ അൽബേരൂനി. അദ്ദേഹം ഇന്ത്യയിൽ വച്ച് എഴുതിത്തുടങ്ങിയ ഒരു ഗ്രന്ഥം A. D. 1031ൽ ഗസ്നിയിൽ (കാബൂൾ) വച്ചു പൂർത്തിയാക്കിയതായി കാണുന്നു. അതിൽ 18 പുരാണങ്ങളുടെയും ഉപപുരാണങ്ങളുടെയും പേരുകൾ ചേർത്തിട്ടുണ്ട് ആ സ്ഥിതിക്ക് 11-ാം ശതകത്തിനുമുൻപുതന്നെ പുരാണങ്ങൾ എല്ലാം എഴുതപ്പെട്ടിരുന്നതായി തെളിയുന്നുണ്ടല്ലോ. തുടർന്നുള്ള കാലഘട്ടത്തിൽ എന്തെങ്കിലും പരിവർത്തനങ്ങൾ പുരാണകൃതികളിൽ കടന്നുകൂടരുതെന്നോ അനുബന്ധങ്ങൾ ഉണ്ടാകരുതെന്നോ നിർബന്ധമില്ല, ഏതായാലും അത്യന്താധുനികതയൊന്നും പുരാണങ്ങൾക്കില്ല. (ഇപ്പോഴും ചില മിടുമിടുക്കന്മാർ "കാത്യായന ഉവാച" ചേർത്ത് പുരാണങ്ങളെഴുതുന്നുണ്ടെന്നറിയാം. അവരെ ഈ പരമ്പരയിൽ ഉൾപ്പെടുത്തുന്നില്ല.)

---

# അദ്ധ്യായം ആറ്

പുരാണങ്ങളും മഹാഭാരതാദി കൃതികളും തമ്മിലുള്ള ആഭ്യന്തരബന്ധങ്ങളെക്കുറിച്ച് അല്പം പര്യാലോചിക്കേണ്ടിയിരിക്കുന്നു. A. D. 445 ൽ സ്ഥാപിതമായ ഒരു ശിലാലേഖനത്തിൽ "ശതസഹസ്ര്യായാം സംഹിതായാം" എന്നു രേഖപ്പെടുത്തിയിട്ടുള്ളതായി ഒരു പ്രസ്താവം കണ്ടിട്ടുണ്ട്. നൂറായിരം ശ്ലോകമുള്ള സംഹിതാഗ്രന്ഥം മഹാഭാരതമായിരിക്കുമെന്നാണഭ്യൂഹം. അതു ശരിയാണെങ്കിൽ A. D. 40ന് മുൻപുതന്നെ മഹാഭാരതം ഗ്രന്ഥരൂപമാർജ്ജിച്ചുവെന്നു കണക്കാക്കാം. പുരാണങ്ങൾക്കു ശേഷമാണ് ഇതിഹാസങ്ങളുടെ ആവിർഭാവമെന്നുള്ളതിന് അവതന്നെ സാക്ഷ്യം വഹിക്കുന്നു. എല്ലാ ഇതിഹാസങ്ങളിലും പുരാണപരാമർശം വ്യക്തമായുണ്ട്.

സന്ദർഭാനുസാരേണ മഹാഭാരതത്തെപ്പററിയും രണ്ടു വാക്കു പറയട്ടെ. ഇന്നു കാണുന്ന രീതിയിൽ മഹാഭാരതം പൂർണ്ണമായതു ഗുപ്തരാജാക്കന്മാരുടെ ഭരണകാലത്താണെന്നു ഒരു പക്ഷമുണ്ട്. ഇതു ശരിയല്ല. A. D. ഒന്നാം നൂററാണ്ടിൽ ജീവിച്ചിരുന്ന 'ഡായോൺക്രായ്സോസ്റ്റോം എന്ന ഗ്രീക്കുകാരൻ ലക്ഷം ശ്ലോകമുള്ള ഒരു ഭാരതീയ ഗ്രന്ഥത്തെക്കുറിച്ചെഴുതിയിട്ടുണ്ട്. അതു മഹാഭാരതമാകാനേ വഴിയുള്ളു. ആ ഗ്രീക്കുപണ്ഡിതൻ എ. ഡി. ഒന്നാം ശതകത്തിൽ കേരളം സന്ദർശിച്ചതായും പരാമർശങ്ങളുണ്ട്." അപ്പോൾ ഒന്നാംശതകത്തിനു മുൻപുതന്നെ മഹാഭാരതം രൂപപ്പെട്ടതായി കരുതാമല്ലോ.

മഹാഭാരതത്തിൽ 18 പുരാണങ്ങളും പഠിക്കുന്നതിന്റെ "ഫലശ്രുതി" രേഖപ്പെടുത്തിയിട്ടുണ്ട്. ഇതു മഹാഭാരതത്തിനു മുൻപാണു് പുരാണങ്ങളുടെ രചനാകാലമെന്നു

തെളിയിക്കുന്നു. അഥർവവേദം, ശതപഥം, ഗോപഥം എന്നീ ബ്രാഹ്മണങ്ങളിലും തൈത്തിരീയാരണ്യകം, ഛാന്ദോഗ്യം, ആശ്വലായനസൂത്രം, ആപസ്തംബധർമ്മസൂത്രം, മനുസ്മൃതി, യജ്ഞവല്ക്യസ്മൃതി, രാമായണം, മഹാഭാരതം, നിരുക്തം, അഷ്ടാധ്യായി, അർത്ഥശാസ്ത്രം, ചരകസംഹിത മുതലായവയിലും പുരാണങ്ങൾ വിമർശവിഷയങ്ങളാകുന്നുണ്ട്. ഇതിൽനിന്ന് അതിപ്രാചീനങ്ങളാണ് പുരാണങ്ങളാന്നും അവയുടെ നിർമ്മാണകാലം ആധുനിക ചരിത്രകാലത്തിലേക്ക വലിച്ചിഴയ്ക്കേണ്ടതില്ലെന്നും സംക്ഷേപിച്ചുകൊള്ളട്ടെ.

എന്നാൽ മൗലികമായ ഒരു ചോദ്യം നിലനില്ക്കുന്നു. വേദങ്ങൾക്കുശേഷമല്ലേ പുരാണങ്ങളുണ്ടായത്? ആ സ്ഥിതിക്ക് അവയെക്കുറിച്ചു വേദങ്ങളിലും ബ്രാഹ്മണങ്ങളിലുമൊക്കെ പരാമർശം കാണുന്നതെങ്ങനെ? എന്ന്. ഇതെപ്പററി നവീനപണ്ഡിതന്മാരുടെ അഭിപ്രായങ്ങൾ പരിശോധിക്കാം.

വേദമന്ത്രങ്ങളിൽ ചിലതിൻെറ സാങ്കേതികാർത്ഥം മനസ്സിലാക്കുവാൻ പുരാണങ്ങൾ പരിശോധിക്കേണ്ടിവരുന്നു. അവയിൽ വർണ്ണിച്ചിട്ടുള്ള കഥാഭാഗം പുരസ്കരിച്ചല്ലാതെ മന്ത്രാർത്ഥം സുഗ്രഹമാകുകയില്ല. ഇതു വേദങ്ങൾക്കു മുൻപാണു പുരാണമുണ്ടായതെന്ന നിഗമനത്തിനു സഹായിക്കുന്നു. ഉദാഹരണമായി ഋഗ്വേദത്തിലെ ഒരു ഭാഗം പരിശോധിക്കുക. (2. 47. 10. 1)

ഇന്ദ്രൻ പറയുന്നു—"എൻെറ പക്കൽ ഇന്നു ഭക്ഷിപ്പാനൊന്നുമില്ല. നാളെ എന്തെങ്കിലും കിട്ടുമെന്നാശിക്കാനുമില്ല. ആരെങ്കിലും വല്ലതും തരുമെന്ന് എങ്ങനെ അറിയും?" ഈ പ്രസ്താവനയുടെ ഉപപത്തി കണ്ടെത്തുന്നതു

വിഷ്ണുപുരാണത്തിലെ ഒരു കഥാഭാഗത്തിൽ നിന്നാണ്. (4.9) ഇന്ദ്രൻ രജിപുത്രന്മാരോട് യുദ്ധം ചെയ്തതോററോടി അനന്തരം ഗുരുനാഥനായ ബൃഹസ്പതിയോട് പറയുകയാണ്—"പ്രഭോ, എനിക്ക ഭക്ഷിക്കാൻ ഒരു ലന്തപ്പഴമെങ്കിലും തരുമോ," എന്ന്. ഈ കഥ സൂചിപ്പിക്കുന്ന മന്ത്രഭാഗം പുരാണത്തെ വേദങ്ങളുടെ മുന്നോടിയാണെന്നു പറയുവാൻ വക തരുന്നു. വേദസൂക്തങ്ങളിലെ ആശയങ്ങൾ പലതും പുരാണകഥകളിൽനിന്നുരുത്തിരിഞ്ഞതാണെന്ന് നിരുക്തം, ബൃഹദ്ദേവത മുതലായ ഗ്രന്ഥങ്ങളിൽ പറയുന്നുമുണ്ട്. ജൈമിനിയാകട്ടെ, പുരാണ കഥകൾ വേദസൂക്തങ്ങളെ ആധാരമാക്കി നിർമ്മിക്കപ്പെട്ടതാണെന്ന വാദത്തിലാണെത്തുന്നത്. വേദം അപൌരുഷേയവും പുരാണം പൌരുഷേയവുമാണെന്നുള്ള സിദ്ധാന്തമാണദ്ദേഹത്തിൻെറ വാദത്തിന് ഉപോദ്ബലകം.

പൂർവ്വാപരബന്ധം തെളിയിക്കുവാൻ പര്യാപ്തമായ രേഖകൾ ഇല്ലെന്നിരിക്കെ ഇത്തരം വിവാദങ്ങളും ഗവേഷണങ്ങളും നിഷ്പ്രയോജനമാകുന്നു. ഈ അടിസ്ഥാനത്തിൽ പുരാണങ്ങളും വേദങ്ങളും പരസ്പരപൂരകങ്ങളാണെന്ന് ആശ്വസിക്കുന്നതാണു ഭേദം. ഏതായാലും യാസ്കൻ നിരുക്തമെഴുതിയ കാലത്തിനു മുൻപുതന്നെ പുരാണസംഹിത നിലവിലിരുന്നുവെന്ന് തീർച്ചപ്പെടുത്തുന്നതിൽ അപാകതയൊന്നും കാണുന്നില്ല. (അതായത് B. C. 400ന് മുൻപ്)



## അദ്ധ്യായം ഏഴ്

വളരെ ശ്രദ്ധേയമായ ഒരു സംഗതിയാണിനി പറയുന്നതു്. ഇന്നുകാണുന്ന നിലയിലായിരുന്നില്ല പുരാണങ്ങൾ ആദിയിൽ പ്രചരിച്ചതെന്നു് ഒരു വാദമുണ്ടു്. പലരും പലപ്പോഴായി അവയിൽ പരിഷ്കാരം വരുത്തിയിട്ടുണ്ടു്. പാഠഭേദങ്ങൾ ധാരാളം കാണുന്നു. എന്താണിതിനു കാരണം?

പരിവർത്തനം വന്നുകൂടാത്ത സാഹചര്യത്തിലല്ലല്ലോ പുരാണങ്ങൾ പ്രചരിച്ചതു്. തികച്ചും പരിവർത്തനവിധേയമാകാത്തവിധം സജ്ജമാക്കിയിട്ടുള്ള വേദങ്ങളിൽപ്പോലും ചില ശാഖകളിൽ പാഠഭേദങ്ങൾ കാണുന്നു. ജട, മാല, ശിഖ, രേഖ, ധ്വജം, ദണ്ഡം, രഥം, ഘനം എന്നു് എട്ടുതരം പാഠരീതികളും (ഓത്തു സമ്പ്രദായങ്ങളും) സ്വരങ്ങളിൽപോലും നിയന്ത്രണവും, ഏർപ്പെടുത്തിയിട്ടുള്ളതാണല്ലോ വേദങ്ങൾ. അവയോടു ചേർത്തു് 'ഖിലം' എന്ന ഇനത്തിൽ വേറെയും മന്ത്രങ്ങൾ ചൊല്ലിപ്പഠിക്കുന്നുണ്ടു്. ഇതിൽനിന്നെല്ലാം വ്യത്യസ്തവും സ്വാതന്ത്ര്യവുമായ പുരാണസംഹിതയിൽ അനുസ്യൂതമായ പരിവർത്തനം സ്വാഭാവികമാണു്. ആഭിജാത്യവും യശസ്സുമാഗ്രഹിച്ചിരുന്ന പ്രഭുക്കന്മാരും രാജാക്കന്മാരും അവരവരുടെ വംശപരമ്പരയുടെ ചരിത്രങ്ങൾ പുരാണങ്ങളിൽ ചേർത്തെഴുതുവാൻ ശ്രമിച്ചിട്ടുണ്ടു്. ചിലപ്പോൾ ആശ്രയദാതാക്കളെ പ്രീണിപ്പിക്കുവാൻ ആശ്രിതന്മാരും ഈ വിദ്യ പ്രയോഗിച്ചിരിക്കണം. അത്തരം കരവിരുതുകൾ പുരാണകളേബരത്തെത്തന്നെ വളർത്തിയിട്ടുണ്ടെന്നു കാണാം. Copy right-ഉറപ്പാക്കിയിട്ടില്ലാത്ത അക്കാലത്തു് ഇതൊരു പ്രയാസമുള്ള സംഗതിയല്ല മാത്രമല്ല, ഗ്രന്ഥങ്ങൾ കൈയെഴുത്തുപ്രതികളുമായിരുന്നു

ബോംബെ വെങ്കടേശ്വര സ്റ്റീം പ്രസ്സിൽ അച്ചടിച്ചിറക്കിയ പഴയ ഭവിഷ്യംപുരാണത്തിൻെറ ചില ഭാഗങ്ങരം ഞാൻ പരിശോധിക്കുകയുണ്ടായി. ബാബർ, ഹുമയൂൺ, അക്ബർ മുതലായ ചക്രവർത്തിമാരുടെ യശോഗാഥകരം ആ ഗ്രന്ഥത്തിലുണ്ട്. ഭാവികഥനമെന്നമട്ടിൽ വിക്ടോറിയാമഹാറാണിയുടെ കഥവരെ അതിലുണ്ട്. ഭാവിയെപ്പററി ദീർഘദർശനം ചെയ്യുമ്പോരം അതൊന്നും അപ്രസക്തമല്ല. പുരാണചക്രവാളം അടുക്കുംതോറും അകന്നകന്നുപോകുമെന്നുള്ളതുകൊണ്ട് ആർക്കും നിർഭയം യാത്രതുടരാം. ഇതിൽനിന്ന് ഒരു ദോഷം സംഭവിക്കുന്നു. പുരാതനത്വവും പൂർണ്ണതയും അവകാശപ്പെടുന്ന ഗ്രന്ഥങ്ങളുടെ മൌലികലക്ഷ്യം താറുമാറായിപ്പോകും. പരിശുദ്ധി നഷ്ടപ്പെടുകയും ചെയ്യും.

പ്രക്ഷിപ്തങ്ങരം അരിച്ചെടുക്കാൻ വിഷമമാണ്. ഭവിഷ്യം പുരാണം അത്ര നൂതനമെന്നോ അതിപ്രാചീനമെന്നോ വിചാരിക്കുന്നതു സംഗതമല്ല. ബി. സി. 300ന് അടുത്ത് രചിക്കപ്പെട്ടതായികരുതുന്ന ആപസ്തംബഗൃഹ്യസൂത്രത്തിൽ ഭവിഷ്യംപുരാണത്തിൻെറ പേർ വന്നിട്ടുണ്ട്. ഏതാണ്ട് രണ്ടായിരത്തഞ്ഞൂറ് വർഷം മുൻപുണ്ടായ ഗ്രന്ഥത്തിൽ ഇത്ര വിദഗ്ദ്ധമായി 'ഭവിഷ്യം' ചേർത്തെഴുതിയ പ്രക്ഷേപകന്മാർ അഭിനന്ദനമർഹിക്കുന്നു. നെല്ലും പതിരും തിരിക്കാൻ നല്ല വെയിലും കാററും ഉണ്ടാകുന്നതുവരെ കാത്തിരിക്കുകതന്നെ

**ഒരു കഥ**-"ശ്രീകൃഷ്ണപുത്രനാണല്ലോ സാംബൻ. അയാരം ശാകദ്വീപിൽനിന്ന് 'മഗാ'ചാര്യനെ കൂട്ടിക്കൊണ്ടുവന്നതായിഭവിഷ്യം പുരാണത്തിൽ ഒരു കഥയുണ്ട്. മകൻ സൂര്യഗോത്രജനാണ്. സുജിഹ്വനെന്ന ബ്രാഹ്മണന് നിക്ഷുഭയെന്ന സ്ത്രീയിൽ ആദിത്യൻെറ അനുഗ്രഹത്താൽ ഒരു ശിശു

ജനിച്ചു. അവന്റെ പേർ ജരാശസ്തനെന്നു് (സൊരോവാഷ്ടൻ-ജരത്തുഷ്ടനം ജരാശസ്തനമൊക്കെയാവാം) ജരാശസ്തന്റെ വംശജനത്രേ മഗാചാര്യൻ —''ഇതൊക്കെ എന്തിനെന്നോ? സൗരാഷ്ട്രമതത്തിനു് പുരാണത്തിൽ''സ്വീററ്'' കിട്ടേണ്ടതിനുമാത്രം. കഥ മെനഞ്ഞെടുക്കാൻ വിഷമമില്ല. അനുഷ്ടുപ്പിന്റെ ശ്ലോകമെഴുതാനും ബുദ്ധിമുട്ടില്ല.

ഇതിനെ ആധാരമാക്കി രാമ്ദാസ് ഗൌഡനെന്നആരം ഒരു ഗവേഷണ പ്രബന്ധം തയ്യാറാക്കി. അതിന്റെ പരിണാമം ചുവടെ കുറിക്കുന്നു.

''ഈ സംഭവം നടന്നതു് 4500 വൎഷം മുൻപാണു് പാർസികളുടെ മതഗ്രന്ഥമായ 'അവസ്ത' യിലെ 'മിഹിരയസ്ത' ഖണ്ഡത്തിൽ അഗ്നിപൂജകരും അല്ലാത്തവരുമായ പാർസി വിഭാഗക്കാർ തമ്മിൽ കലഹിച്ചതായിക്കാണുന്നു. അന്നു സൂര്യോപാസകരായ യഹൂദന്മാർ ഇന്ത്യയിൽ അഭയം തേടി. പാർസികളുടെ അഭിപ്രായപ്രകാരം ശ്രീകൃഷ്ണന്റെ സ്വൎഗ്ഗാരോഹണത്തിനുശേഷം ഇതൊക്കെ നടന്നതായി വിശ്വസിക്കുവാനിടയുണ്ടു്. പുരാണസംഭവങ്ങൾ കൂട്ടിക്കുഴക്കിയതിന്റെ ദുഷ്പരിണാമം നോക്കുക. സാംബൻ വിപ്രശാപമേററതും യാദവന്മാർ തമ്മിലടിച്ചു് മരിച്ചതുമൊക്കെ വിസ്തരിച്ചുകൊണ്ടാണു് ഭവിഷ്യം പുരാണത്തിലെ കയ്യാങ്കളികളെന്നോക്കണം.

എന്നാൽ ശുദ്ധമായ ഗവേഷണങ്ങൾക്കു് നിഷ്പ്രയോജനത്വമില്ല. മോഹൻജാദാരോവിലെ ഉദ്ഖനനങ്ങളിൽ യോഗശാസ്ത്രപ്രകാരം നിൎണ്ണയിക്കപ്പെടുന്ന പാശുപതമുദ്രകളെപ്പററി വായുപുരാണത്തിൽ വൎണ്ണിച്ചിരിക്കുന്നു ആറായിരത്തിലേറെ ആണ്ടുകൾക്കപ്പുറം കാലഗത്തത്തിലാണ്ടുപോയ ഒരു സംസ്കാരത്തിന്റെ അല്പാവശിഷ്ടങ്ങളെങ്കിലും പുരാണങ്ങളുടെ ഏടുകളിൽ തങ്ങിക്കൂടിയിട്ടുണ്ടെന്നാണല്ലോ ഇതിന്റെ അൎത്ഥം. നമുക്കിതിൽ അഭിമാനിക്കാനും അന്വേഷിക്കാനും വകയില്ലാതില്ല.

---

## അദ്ധ്യായം എട്ട്

പതിനെട്ട് എന്നു പറയുമെങ്കിലും പുരാണങ്ങളുടെ സംഖ്യയെപ്പററിയും വിവാദമുണ്ട്. ഏതേതാണു മുഖ്യമെന്നുള്ളതിൽ പക്ഷാന്തരങ്ങളേ ഉള്ളൂ. മുൻപിനാലെ ഈ അപാകടം നേരിട്ടതായും തോന്നാതില്ല. പട്ടിക എഴുതിയവർ തന്നെ പരസ്പര വൈരുദ്ധ്യം വരുത്തിയിട്ടുണ്ട്."

''അഷ്ടാദശപുരാണാനാം
കർത്താ സത്യവതീസുതഃ'' എന്നു പറഞ്ഞിട്ടുണ്ടെങ്കിലും സത്യവതീസുതനായ കൃഷ്ണദ്വൈപായനമുനി എഴുതിയതായി 20 പുരാണങ്ങൾ കാണുന്നു. അതോവേറെയും വ്യാസന്മാർ ഉണ്ടായിരുന്നുവോ? ഏതായാലും പുരാണകർത്താവെന്ന ബിരുദം വേദവ്യാസർക്കുതന്നെ ഇരിക്കട്ടെ.

പ്രപഞ്ച ഘടനയെപ്പററി വിവേചനം ചെയ്യുന്ന ശാസ്ത്രങ്ങൾ കൂടിയാണു പുരാണങ്ങളെന്ന് നേരത്തെ പറഞ്ഞിട്ടുണ്ട്. അതിൽ ഒരു കാര്യംകൂടി വെളിവാക്കാം. സൃഷ്ടിപ്രക്രിയയെ സംബന്ധിക്കുന്ന 18 അഭിപ്രായങ്ങളുണ്ട്. ഓരോന്നിനെയും ആധാരമാക്കി ഓരോപുരാണംരചിച്ചു. സൃഷ്ടിവാദത്തിൻെറ പരിധിയിൽ നില്ക്കുമ്പോൾ 18 പുരാണമേ ആ നിലയിൽ സ്വീകാര്യമാവൂ.

മഹാപുരാണങ്ങൾ, ഉപപുരാണങ്ങൾ എന്നു മൊത്തത്തിൽ രണ്ടുവകയുണ്ട്. സർഗ്ഗം, പ്രതി സർഗ്ഗം, വംശം, മന്വന്തരം, വംശാനുചരിതം എന്നിവ പ്രധാനമായി പ്രതിപാദിക്കുന്നതു് മഹാപുരാണം. അല്ലാത്തുള്ളതു് ഉപപുരാണം. ഇവയിൽ മഹാപുരാണങ്ങൾ 18 എന്നു സ്ഥിരപ്പെടുത്തിയിരിക്കുന്നു. (പുരാണങ്ങളുടെ പേരുകൾ അടുത്ത അദ്ധ്യായത്തിൽ ചേർത്തിട്ടുണ്ട്. )എല്ലാ പുരാണങ്ങളിലും അഷ്ടാദ

ശപുരാണങ്ങളുടെ പട്ടിക ചേർത്തിട്ടുണ്ട്.

ഒരേ അടിസ്ഥാനത്തിലുള്ള രണ്ടു പുരാണങ്ങളുണ്ടെങ്കിൽ ഒന്നുമാത്രമെ പതിനെട്ടിന്റെ പട്ടികയിൽ ചേരുകയുള്ളു. പദ്മം, ബ്രഹ്മവൈവർത്തം, ഭവിഷ്യം, ഭാഗവതം, മാർക്ക ണ്ഡേയം, ലിംഗം, വിഷ്ണു, ശിവം സ്കാന്ദം എന്ന ഒൻപതെ ണ്ണത്തിൽ വായുപുരാണം സ്മരിക്കപ്പെടുന്നില്ല. അതുപോലെ ദേവീഭാഗവതം, മത്സ്യം, വായു എന്നിവയിൽ ശിവപുരാ ണത്തെ കണക്കിലെടുക്കാതെ വായു പുരാണത്തെയാണു 18-ൽ ഉൾപ്പെടുത്തിയിട്ടുള്ളത്. മാർക്കേണ്ഡയത്തിൽ ലിംഗപുരാണത്തെ ഉപേക്ഷിച്ച് നൃസിംഹരാണത്തെ എ ണ്ണിയിരിക്കുന്നു. കൂർമ്മപുരാണത്തിൽ 19 എണ്ണത്തിന്റെ പേർപറഞ്ഞ് ഒടുവിലത്തേതിനെ പരിഗണിക്കാതെ വി ടുന്നു. ദേവീഭാഗവതത്തിന്റെ ടീകയിൽ വിഷ്ണു ഭാഗവതം ഒഴിവാക്കിയിട്ടുണ്ട്. (ഇതിനുകാരണം സൃഷ്ടിപ്രക്രിയ സം ബന്ധിച്ച അടിസ്ഥാനതത്വമല്ലെന്നു തോന്നുന്നു. ശാക്തമ തത്തിന് പ്രാധാന്യം നൽകുവാനുള്ള ശ്രമത്തിൽ വിഷ്ണുഭാ ഗവതം, ഉപേക്ഷിച്ചതായിരിക്കാം )ഏതായാലും പുരാണ സംഖ്യ 18 എന്നതിൽ പക്ഷാന്തരമില്ലെന്നാണ വ്യക്ത മാകുന്നതു്.

ഇന്നാകട്ടെ അൻപത്തിരണ്ടു പുരാണങ്ങളോളംകണ്ടു കിട്ടിയിരിക്കുന്നു. ലക്ഷണങ്ങൾ തികഞ്ഞ 18 പുരാണങ്ങ ളും ശേഷിച്ചവ ഉപപുരാണങ്ങളുമെന്നു തരംതിരിച്ചവസ്ഥാം

ചില സ്വതന്ത്രഗ്രന്ഥങ്ങളും ഈ ഗ്രന്ഥപരമ്പരയിൽ കടന്നു വന്നിട്ടുണ്ട്. ഇവയെല്ലാം ഏതോ തരത്തിൽ പരസ്പ രബന്ധമുള്ളതായും തോന്നാറുണ്ട്.

ഇങ്ങനെ പരന്നുകിടക്കുന്ന ഒരു സാഹിത്യ പ്രപഞ്ചം

നമുക്കുണ്ടെന്നു കിട്ടി. ഇവയിൽ ഒന്നാമത്തുണ്ടായതേതെന്നു രൂപമില്ല. ചിലർ അഗ്നിപുരാണമാണ് സവ്വപ്രഥമമെന്നും മററു ചിലർ വിഷ്ണുപുരാണമാണെന്നും സമത്ഥിക്കുന്നു. ആദിപുരാണമെന്നു ഒരെണ്ണം ഉണ്ടായിട്ടുണ്ട്. ഒരു സുദീർഘമായ കാലയളവിൽ ശിഥിലമായ പാരമ്പര്യത്തിലൂടെ ഇന്നോളം വന്നുകഴിഞ്ഞു ദേശകാലങ്ങളുടെ സമ്മർദ്ദതന്ത്രം നിമിത്തം പല രൂപാന്തരങ്ങളും സംഭവിച്ചുപോയ പുരാണ കൃതികളുടെ പൗവ്വാപര്യം നിണ്ണയിക്കുവാൻ ഇനി സാദ്ധ്യമല്ലെന്നും തെളിഞ്ഞു കഴിഞ്ഞു.

അവസാനമായി വ്യാസൻ ആരെന്നുള്ള ചോദ്യം ഉത്തരമില്ലാതെ കിടക്കുന്നു. പുരാണ മുനിയെന്ന് പറയുമെങ്കിലും ഒരാളിനെ മാത്രം ഈ പേരുകൊണ്ടു കുറിക്കുന്നതു ഭദ്രമല്ല. അസംഭാവ്യത അതിലുമുണ്ട്. പരാശരപുത്രനായ വ്യാസൻെറ പേരിൽ എത്രയെത്ര കൃതികളാണുള്ളതു്. വേദങ്ങരം വ്യസിച്ചു; ബ്രഹ്മസൂത്രം രചിച്ചു. പുരാണങ്ങളുണ്ടാക്കി, മഹാഭാരതമെഴുതി, ലക്ഷക്കണക്കിനു ശ്ലോകങ്ങളും പതിനായിരക്കണക്കിനു കഥകളും ഇത്ര വലിയ സാഹിത്യ സൃഷ്ടി ഒരു മനുഷ്യൻെറ ജീവിത ദശയിൽ സാദ്ധ്യമല്ല എത്രനാളെഴുതണം? വായിച്ചു തീക്കാൻ തന്നെ പുരുഷായുസ്സു പോരാ. അതുകൊണ്ടു മാത്രമല്ല, കാലപരിവത്തനത്തിൻെറ പരിമിതികരം ഓരോന്നിലും വരുത്തിയ വ്യത്യാസങ്ങരം ഒരു വ്യക്തിയിൽ ഒതുങ്ങുകയുമില്ല. ആകയാൽ വ്യാസനെന്നതു് ഉപാധി സംജ്ഞയാണെന്നു് പലരും ഉറപ്പിച്ചിരിക്കുന്നു. ഒരു വ്യാസപരമ്പരതന്നെ രേഖപ്പെടുത്തിയും കാണുന്നു. പുരാണങ്ങളും മഹാഭാരതവുമെല്ലാം പ്രമുഖരായ വ്യാസന്മാരിൽ ആരെങ്കിലുമായി രചിച്ചതാണെന്നുള്ള പ്രസ്താവത്തിനു അവ്യവസ്ഥിതിദോഷമുണ്ടെങ്കിലും ആദരണീയമാണെന്നു തോന്നുന്നു.

വ്യാസൻ എന്നതു് "എഡിറററർ" എന്ന പദവിയിൽ അധിരൂഢനായ ഒരു മഹാത്മാവിൻെറ സ്ഥാനനാമമാണെന്നും, അദ്ദേഹം ചിന്നിച്ചിതറിക്കിടന്ന ആശയങ്ങളെ യഥാകാലം യഥാവിധി ക്രമപ്പെടുത്തുകയാണു ചെയ്യുതെന്നും അനേകം വ്യാസന്മാർ ഉണ്ടായിക്കഴിഞ്ഞുവെന്നുമാണു് ഈ ലേഖകൻെറ നിഗമനം.

പാണ്ഡവന്മാരുടെ ഭരണകാലത്തു് കൃഷ്ണദ്വൈപായനവ്യാസൻ ഇരുപത്തിയെട്ടാമത്തെ പ്രാവശ്യം പുരാണങ്ങരം പരിഷ്കരിച്ചുത്രേ. അതിനുമുൻപു് 27 വ്യാസന്മാർ ഇതേ ജോലി ചെയ്തിട്ടുള്ളതായി ദേവീഭാഗവതത്തിലുണ്ടു് നിലവിലുള്ള 18 പുരാണങ്ങളും ദ്വൈപായനവ്യാസൻെറ പരിഷ്കരിച്ച പതിപ്പുകളാണെന്നു വരുന്നു. എങ്കിൽ പോലും 'അപാരം! അപാരം!'' എന്നു വിസ്മയിക്കാത്തവരില്ല. മററു പുരാണങ്ങരം വേറെ ചില ഋഷിമാർ രൂപപ്പെടുത്തിയതാണെന്നുള്ളതിൽ വിവാദത്തിനിടമില്ലല്ലോ.

മൊത്തത്തിൽ വ്യക്തമാകുന്നതു് പുരാണങ്ങരം വിവേചനപൂർവ്വം ക്രമപ്പെടുത്തിയവയും ഭാരതീയ സംസ്കാരത്തിൻെറയും വിജ്ഞാനത്തിൻെറയും ഗ്രന്ഥസരണികളായി നില നില്ക്കുന്നവയുമാണെന്നാണു്. വെറും പഴങ്കഥകളായി അവ ഉപേക്ഷിക്കപ്പെട്ടാൽ നഷ്ടം നികത്താനാവുകയുമില്ല.

അവയിലെ കഥകരം വ്യാസന്മാരുടെയോ വൃദ്ധജനങ്ങളുടെയോ സങ്കല്പങ്ങളല്ല. നിരുദ്ദേശ്യങ്ങളുമല്ല. കർമ്മകാണ്ഡത്തിനു് പ്രാബല്യമുണ്ടായിരുന്ന കാലത്തു് അശ്വമേധം, രാജസൂയം മുതലായ യാഗങ്ങരം ധാരാളം നടന്നിരുന്നു. ദിഗ്‌വിജയത്തിനുവേണ്ടി യാഗാശ്വത്തെ പരിവാരസമേതം ദേശാന്തരങ്ങളിലേക്കയയ്ക്കുന്ന ഭ്രമണധലേശ്വര

ന്മാർ വ്രതചര്യകളോടെ യജ്ഞവാടങ്ങളിലിരുന്നുകൊള്ളണമെന്നായിരുന്നു നിയമം. അത്തരം വ്രതങ്ങാംക്കു വാർഷികസത്രങ്ങളെന്നും ദശവാർഷിക സത്രങ്ങളെന്നുമൊക്കെ പേർപറയും, അത്തരം സത്രങ്ങളിൽ ജയക്കൊടിയുമായി ഭടജനങ്ങാം തിരിച്ചെത്തുവാൻ കാത്തിരിക്കുന്ന "ദീക്ഷിത"ന്മാർക്കു ജ്ഞാനോപദേശവും വ്യവഹാരബോധവും നൽകുവാൻ നിയുക്തരായ മഹാത്മാക്കരം നിരവധിയാണു്. അശ്വപ്രേഷണത്തിൻെറ ഒൻപതാം നാളിൽ ആരംഭിക്കുന്ന ഈ ജ്ഞാനയജ്ഞം വളരെനാാം നീണ്ടുപോകും. പ്രഗത്ഭന്മാരായ സൂതന്മാർ കാഥികന്മാരാകും. അവർ സ്വായത്തമായ അറിവു് മധുരഭാഷയിൽ പകർന്നുകൊടുക്കും. യജ്ഞശാലയിൽ വന്നുചേരുന്ന ഭക്തന്മാരും സഹൃദയന്മാരും അതുകേട്ടാനന്ദിക്കും. അങ്ങിനെ സ്ഥിതിഭേദവും ജാതിഭേദവും മറന്നു് പർണ്ണകുടികളിലും പരിസരത്തിലുമായി വ്യാപിച്ച സോദ്ദേശ കഥാപ്രസംഗങ്ങാം പുരാണങ്ങളായി രൂപം കൊണ്ടതാണെന്നു വിശ്വസിക്കാൻ വകയുണ്ടു്. പുരാണകഥാനുവർണ്ണനം യാഗശാലകളിൽ വിധിച്ചിരുന്നതായി ശതപഥ ബ്രാഹ്മണത്തിൽ സൂചനയുമുണ്ടു്.

എത്രയോ യാഗാശ്വങ്ങാം ദിഗ്ജയം ചെയ്തു മടങ്ങി! ഏതെല്ലാം കഥകാം ആവിഷ്കരിക്കപ്പെട്ടു. അവ വിസ്മൃതിയിലാഴ്ന്നു തുടങ്ങിയതു് കാലത്തിൻെറ പ്രതികാരബുദ്ധികൊണ്ടാകാനേ തരമുള്ളു. നമുക്കു് ആ പുരാണാചാര്യന്മാരെ മനസ്സുകൊണ്ടു നമിച്ചു പിൻവാങ്ങാം.



## അദ്ധ്യായം ഒമ്പത്

പുരാണങ്ങൾ പൊതുവിൽ അംഗീകരിച്ചിരുന്ന ദർശനം ജ്ഞാനത്തിന്റേതാണ്. അതായത് വേദാന്തം അഥവാ ഉത്തരമീമാംസ. എന്നാൽ ചില പുരാണങ്ങൾ താന്ത്രിക മാർഗ്ഗത്തെയും ധർമ്മാചാരങ്ങളെയും ജനതയുടെ പ്രായോഗിക ജീവിതത്തിൽ പകർത്തുവാൻ യത്നിച്ചിരിക്കുന്നു. രുചിഭേദമാകാം ഇതിന്റെ കാരണം.

സാത്വികം, രാജസം, താമസം എന്ന മൂന്നുവകുപ്പുകളിലാണ് 18 പുരാണങ്ങളുടെ സ്ഥിതി. അതു താഴെ ചേർക്കുന്നു.

| | |
|---|---|
| 1—വിഷ്ണു പുരാണം<br>2—നാരദ ,,<br>3—ഭാഗവത ,,<br>4—ഗാരുഡ ,,<br>5—പദ്മ ,,<br>6—വരാഹ ,, | സാത്വികങ്ങൾ (വൈഷ്ണവം) |
| 1—ബ്രഹ്മാണ്ഡ പുരാണം<br>2—ബ്രഹ്മവൈവർത്ത ,,<br>3—മാർക്കണ്ഡേയ ,,<br>4—ഭവിഷ്യ ,,<br>5—വാമന ,,<br>6—ബ്രാഹ്മ ,, | രാജസങ്ങൾ (ശൈവം) |
| 1—മത്സ്യ പുരാണം<br>2—കൂർമ്മ ,,<br>3—ലിങ്ഗ ,,<br>4—ശൈവ ,,<br>5—സ്കാന്ദ ,,<br>6—അഗ്നി ,, | താമസങ്ങൾ (വ്യാമിശ്രങ്ങൾ) |

മേല്പറഞ്ഞതിൽ താമസപുരാണങ്ങൾ ഭക്തമാർഗ്ഗാവലംബികളുടെ അനുഷ്ഠാനപദ്ധതിക്കനുഗുണമാണെന്നും അഭിപ്രായമുണ്ട്.

പതിനെട്ടു പുരാണങ്ങളിൽ 16 ലക്ഷം വരികളിലായി 4 ലക്ഷം ശ്ലോകങ്ങൾ ഉണ്ടെന്നാണു കണക്ക്. വൃത്തവിചിത്രങ്ങളും അർത്ഥബഹുലങ്ങളും സാഹിത്യരസനിഷ്യന്ദികളുമായ നിരവധിസന്ദർഭങ്ങൾ ഈ കാവ്യസാഗരത്തിലുണ്ടെന്നുള്ളതും സ്മരണീയമാണ്.

പുരാണങ്ങളുടെ പട്ടികയെ സംബന്ധിക്കുന്ന പക്ഷാന്തരങ്ങൾ മുൻപുതന്നെ പറഞ്ഞിട്ടുണ്ട്. ഓർമ്മക്കുറിപ്പുപോലെ പഠിച്ചുവരുന്ന ഒരു കാരികയുള്ളതുകൂടി ചുവടെ ചേർക്കുന്നു.

'ബ്ര' ത്രയം 'മ' ദ്വയം ചൈവ
'ഭ' ദ്വയം 'വ' ചതുഷ്ടയം
'അ നാ പ ലിം ഗ കൂ സ്കാ'നി
പുരാണാനി ഖിദുർബുധാഃ (പ്രാചീനം)

നാമഗണനയിലുള്ള പക്ഷാന്തരങ്ങൾ ഇവിടെ ചേർക്കുന്നില്ല

ഉപപുരാണങ്ങൾ 18ന്റെ പട്ടിക

1-സനത്കുമാരം
2-നാരദീയം
3-ശൈവം
4-വാരുണം
5-ഔശനസം
6-ആദിത്യം
7-നാരസിംഹം
8-പാരാശരം
9-കാപിലം
10-സാംബം
11-കാളികാ
12-ഭാഗവതം
13-ദുർവാസാ
14-മാഹേശ്വരം
15-മാനവം
16-നന്ദി
17-സൗരം
18-വാസിഷ്ഠം.

ഈ വക കൃതികൾ പലതും അപ്രാപ്യമേഖലയിലാണ്. അധികം വിവരിക്കേണ്ട ആവശ്യമില്ലല്ലോ.

നമുക്ക് സുപരിചിതമായ പുരാണഗ്രന്ഥം ശ്രീ മഹാവിഷ്ണു ഭാഗവതമാണ്. മററു പുരാണങ്ങളിൽനിന്ന് തികച്ചും വ്യത്യസ്തവും ഉത്കൃഷ്ടവുമായ രചനാപദ്ധതിയാണ് ഭാഗവതത്തിലേത്. ഇതിനെ 'പുരാണതിലക'മെന്നു വിശേഷിപ്പിച്ചിരിക്കുന്നു. 18000 ഗ്രന്ഥങ്ങളാണ് ഇതിലെ ഉള്ളടക്കം. (ഒരു ഗ്രന്ഥമെന്നാൽ 32 അക്ഷരം ചേർന്ന ഒരു 'യൂനിററ്' എന്നേ അർത്ഥമാക്കാവൂ) ഇതിന് 'പരമഹംസസംഹിത'യെന്നും പേരുണ്ട്. ഭക്തി ജ്ഞാന വൈരാഗ്യങ്ങളുടെ ക്രമലയം നേടുവാൻ ഭാഗവതം നമ്മെ സഹായിക്കുന്നു. തികച്ചും കാവ്യമയവും എന്നാൽ അത്യന്തം അർത്ഥപുഷ്ടലവുമാണിതിലെ പ്രതിപാദനം. മാത്രമല്ല, മാലാമന്ത്രരൂപത്തിൽ വേദസൂക്തങ്ങളും മൂലമന്ത്രങ്ങളും ഇടയ്ക്കിടെ ഗ്രഥനം ചെയ്തിരിക്കുന്നു ഭഗവാൻെറ അവതാര ലീലകളും ലോകധർമ്മങ്ങളും ഒരു വശത്ത് വിരക്തൻെറ നിർവേദം മറുവശത്ത്. ലോകസംഗ്രഹം നിർവഹിച്ചു കൊണ്ടുതന്നെ ഒരാൾക്ക് ജീവന്മുക്തനാകാനും പരമപദം നേടാനും കഴിയുമെന്ന് ഭാഗവതം ദൃഷ്ടാന്തപൂർവ്വം വിളംബരം ചെയ്യുന്നു. വേദാന്തവിജ്ഞാനത്തിൻെറ മറുകര കണ്ട മഹാത്മാക്കൾപോലും വിഷ്ണുഭാഗവതത്തെ പരിപൂർണ്ണമായി ആദരിച്ചഭിനന്ദിക്കുന്നു.

മററു പുരാണങ്ങൾക്ക് സർഗ്ഗാദി പഞ്ചലക്ഷണമാണുള്ളത്. ഭാഗവതത്തിന് സർഗ്ഗം, വിസർഗ്ഗം, സ്ഥാനം, പോഷണം, ഊതികൾ (കർമ്മവാസനകൾ) മന്വന്തരം, ഈശാനുകഥ, നിരോധം, മുക്തി, ആശ്രയം എന്നു പത്തുലക്ഷണമുണ്ട്. ഭാഗവതപരിശീലനം 'ആശ്രയ'ലാഭത്തിനാണെന്നും പ്രസ്താവിക്കുന്നുണ്ട്. ഒരക്ഷരം പാഴാകാതെ

ഭാഗവത മധുപാനം ചെയ്യുകയാണ് ഭക്തന്മാരുടെ ധന്യത യെന്നും വാഴ്ത്തപ്പെടുന്നു. സപ്താഹം വായനയും നിത്യ പാരായണവും വിഷ്ണുഭാഗവതത്തിന്റെ പ്രശസ്തി വെളി പ്പെടുത്തുന്നുണ്ടല്ലോ.

എന്നാൽ ഇതു് മഹാപുരാണമല്ലെന്നും ശ്രീമദ്ദേവീ ഭാഗവതമാണ് മഹാപുരാണമെന്നും ചിലർ വിചാരിക്കു ന്നു. ഇതിലേക്ക് അവർ ധാരാളം യുക്തികളും തെളിവു കളും ഹാജരാക്കുന്നു. ദേവീഭാഗവതം അമൂല്യകൃതിയാണെ ന്നുള്ളതിൽ സംശയമൊന്നുമില്ല. എന്നാൽ അതിനു് താന്ത്രികാചാരങ്ങളോടാണ് കൂടുതൽ ബന്ധം. അധ്യാ ത്മ ദൃഷ്ടിയിൽ ജ്ഞാനസാധനയ്ക്കു് പരമ പ്രാധാന്യം നൽ കുന്നുമില്ല. പുരാണലക്ഷണങ്ങൾ ദേവീഭാഗവതത്തിനു ണ്ടെങ്കിലും രചനാശുദ്ധിയും ആശയസൗഷ്ഠവവും മുൻനി ത്തിയാൽ വിഷ്ണുപുരാണത്തോടു് ദേവീഭാഗവതം സമതു ലിതമാകുകയില്ല. ഇതിൽ പക്ഷപാതവും രുചിഭേദവും അവലംബിച്ചുകൊണ്ടുള്ള വാദഗതികൾ സ്വീകാര്യമല്ലെ ന്നും എടുത്തു പറയാം.



## അദ്ധ്യായം പത്ത്

സ്വരൂപജ്ഞാനത്തിനുവേണ്ടി ഒന്നു രണ്ട് പുരാണങ്ങളിലെ ഉള്ളടക്കം തുലോം സംക്ഷേപിച്ചുകൊണ്ട് ഈ പ്രകരണം അവസാനിപ്പിക്കാം.

**ശ്രീ വിഷ്ണുഭാഗവതം**— "ജന്മാദ്യസ്യ യതഃ" എന്ന ബ്രഹ്മസൂത്രം കൊണ്ടുതന്നെ ആരംഭിക്കുന്നു. അത്ഥവാദവും രഹസ്യവാദവും സമന്വയിപ്പിച്ചുള്ള വേദാന്തചച്ച സാവ്വത്രികമായി കാണാം. സൃഷ്ടിക്രമം, അവതാരകഥകൾ, പ്രജാപതികളുടെ ചരിത്രം, കപിലാദി ദാശ്നികന്മാരുടെ വൃത്താന്തങ്ങൾ, മന്വന്തരകഥകൾ, ഇവ ഉൾപ്പെടുത്തിയും ശ്രീകൃഷ്ണപരമാത്മാവിന്റെ ദിവ്യാവതാരലീലകൾക്ക പരമപ്രാധാന്യം നൽകിയും വണ്ണിച്ചിരിക്കുന്നു. രാജ്യതന്ത്രം, ധമ്മനീതി, വണ്ണാശ്രമധമ്മം, സദാചാരസംഹിത, അനുഷ്ഠാനപദ്ധതി മുതലായ വിഷയങ്ങൾക്കും പ്രാധാന്യമുണ്ട് വേദാന്തം സമഗ്രമായി ചച്ച ചെയ്യുകയാണ് ഭാഗവതത്തിന്റെ പരമമായ മഹത്വം. ഗായത്രീമന്ത്രം അവതരിപ്പിച്ചുകൊണ്ട് "സത്യം പരം ധീ മഹി", എന്നവസാനിക്കുന്ന ശ്രീമഹാഭാഗവതം പുരാണമണ്ഡലത്തിലെ ശാശ്വതജ്യോതിസ്സാകുന്നു. ഇത് സാരസ്വതകല്പത്തിൽ ആവിർഭവിച്ചതത്രേ.

**അഗ്നിപുരാണം**—ഇത് ഈശാനകല്പത്തിൽ അഗ്നിദേവൻ വസിഷ്ഠനോട് കഥ പറയുന്ന രീതിയിലാണാരംഭിക്കുന്നത്. ശ്രീരാമകൃഷ്ണാദ്യവതാരങ്ങൾ വണ്ണിക്കുന്നതോടൊപ്പം ശിവോപാസനയ്ക്കു പ്രാധാന്യം നൽകുന്നു. 16000 ശ്ലോകങ്ങളാണ് ഇതിലെ ഉള്ളടക്കം. വൈദ്യം, വൃത്തം, അലങ്കാരം, വ്യാകരണം, കലകൾ ദണ്ഡനീതി തുടങ്ങിയ വിജ്ഞാനശാഖകളിലേക്കാണ് കൂടുതൽ ശ്രദ്ധ തിരി

ച്ചുവിടുന്നതു്. ഏറെക്കുറെ ലോകശാസ്ത്രവ്യുൽപ്പത്തിക്കു് അഗ്നിപുരാണം പൂർവ്വപീഠികയാണെന്നുതന്നെ പറയാം.

ഇതുപോലെ പദ്മപുരാണത്തിൽ പൊതുവേ ലോകത്തിൻെറയും പ്രത്യേകിച്ച് ഭാരതത്തിൻെറയും ഭൂമിശാസ്ത്രപരമായ അംശങ്ങൾ വിവരിച്ചിരിക്കുന്നു. ബൃഹത്തായ ഒരു സംഹിതയാണു് ഈ ഗ്രന്ഥം. മത്സ്യപുരാണത്തിൽ ജലപ്രളയം, പുനഃസൃഷ്ടി മുതലായ വിഷയങ്ങൾ വിവരിച്ചിരിക്കുന്നു. രത്നപരീക്ഷ, ജ്യോതിഷം, ഹസ്തരേഖ, മരണാനന്തരഗതി മുതലായ വിഷയങ്ങൾ ഗാരുഡത്തിൽ പ്രതിപാദിച്ചിരിക്കുന്നു ഇത്രയും പ്രസ്താവിച്ചതു് പുരാണങ്ങൾ ഏകവിഷയകേന്ദ്രിതങ്ങളല്ലെന്നു തെളിയിക്കുവാനാണു്. തന്മൂലം ഉപേക്ഷിക്കപ്പെടാവുന്നവയല്ലതാനും.

പുരാണപരമ്പരയിൽ ഉൾപ്പെടുന്നില്ലെങ്കിലും പുരാണസ്വഭാവമുള്ള മററു കൃതികളും ഇല്ലാതില്ല. ദേവപുരാണം അവയിലൊന്നാണു്. ആ ഗ്രന്ഥത്തിൽ ബ്രഹ്മാസ്ത്രം മുതലായ ആഗ്നേയശസ്ത്രങ്ങളുടെ വിവരങ്ങളുണ്ടു്. കല്കിപുരാണം ആത്മപുരാണം മുതലായവയും സമൂഹതലത്തിൽ പ്രചാരമാൎജ്ജിച്ചിട്ടുള്ള കൃതികളാണല്ലോ. ഇവയെല്ലാം തന്നെ കാലകർത്തൃവിഷയങ്ങളിൽ അജ്ഞാതദശയവലംബിക്കുന്നുവെന്നുള്ളതും ശ്രദ്ധേയമാണു്.

സ്ഥലപുരാണങ്ങൾ എത്രയെന്നു കണക്കില്ല. പുണ്യധാമങ്ങളുടെ മാഹാത്മ്യം വൎണ്ണിക്കുന്നതോടൊപ്പം ധൎമ്മചൎച്ചയും സദാചാരോപദേശങ്ങളും സംഭാവന ചെയ്യുന്ന ഈ കൃതികൾ നിസ്സാരകോടിയിൽ തള്ളാവുന്നവയല്ല. സംസ്കാരത്തിൻെറ മൂലസ്രോതസ്സുകളിലേക്കു ചുഴിഞ്ഞിറങ്ങുന്ന ഗവേഷകന്മാർക്കു് അവയിൽ പലതും അമൂല്യനിധികളായിരിക്കും.

ഏതായാലും പുരാണങ്ങളുടെ രൂപരേഖയെന്തെന്നു നാം കണ്ടുകഴിഞ്ഞു. ഒരാറം ഒരു പുരാണമെങ്കിലും കാര്യമായി പഠിച്ചാൽ നമ്മുടെ പ്രാക്തനന്മാരോടുള്ള കടപ്പാടു നിർവഹിച്ചുവെന്നഭിമാനിക്കാം. അതിനുള്ള ബുദ്ധിയും താത്പര്യവും സർവേശ്വരൻ പ്രദാനം ചെയ്യട്ടെ.





ഗ്രന്ഥകർത്താവ്.

“ഹിന്ദു പുരാണങ്ങൾക്ക് ഒരു മുഖവുരയാണ് ഈ കൃതി. ഗവേഷണ കൗതുകമുള്ളവർക്ക് ഇതു് സഹായക ഗ്രന്ഥവുമായിരിക്കും.”

പുരാണങ്ങൾ നിരർത്ഥജല്പനങ്ങളാണെന്ന് ആക്ഷേപിക്കുന്നവരോട് “തീരുമാനിക്കാൻ വരട്ടെ”യെന്ന് ശാന്തമായി ഉപദേശിക്കുകയാണ് ഗ്രന്ഥകാരന്റെ ലക്ഷ്യം.